പുസ്തകം ൧൪]                                        [ലക്കം ൧൦

൧൯൦൫-ന്നു ൧൦൮൧ തുലാമാസം

# മലങ്കരഇടവകപത്രിക.

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



"നമ്മുടെ കൎത്താവായ യേശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ
പുകഴ്ച്ച ചെയ്വാൻ സംഗതി വരരുത്"
(മാർ പൌലൂസ.)

## സംഗതിവിവരങ്ങൾ.



പ്രസിദ്ധകൻ റവി. ജീ. കൊച്ചുമ്മൻ.

Cottayam
Mar Thomas Press.

# പഞ്ചാംഗം

## ൧൦൯൮ വൃശ്ചികം ൧൯൨൨

| സുറിയാനി | ഇംഗ്ലീഷ് | മലയാളം | ആഴ്ച |
|---|---|---|---|
| ൧ | ൧൪ | ൨൯ | ചൊ |
| ൨ | ൧൫ | ൩൦ | ബു |
| ൩ | ൧൬ | ൧ | വ്യാ |
| ൪ | ൧൭ | ൨ | വെ |
| ൫ | ൧൮ | ൩ | ശ |
| ൬ | ൧൯ | ൪ | ഞാ |
| ൭ | ൨൦ | ൫ | തി |
| ൮ | ൨൧ | ൬ | ചൊ |
| ൯ | ൨൨ | ൭ | ബു |
| ൧൦ | നവംബർ ൨൩ | ൮ | വ്യാ |
| ൧൧ | ൨൪ | ൯ | വെ |
| ൧൨ | ൨൫ | ൧൦ | ശ |
| ൧൩ | ൨൬ | ൧൧ | ഞാ |
| ൧൪ | ൨൭ | ൧൨ | തി |
| നവംബർ ൧൫ | ൨൮ | ൧൩ | ചൊ |
| ൧൬ | ൨൯ | ൧൪ | ബു |
| ൧൭ | ൩൦ | വൃശ്ചികം ൧൫ | വ്യാ |
| ൧൮ | ൧ | ൧൬ | വെ |
| ൧൯ | ൨ | ൧൭ | ശ |
| ൨൦ | ൩ | ൧൮ | ഞാ |
| ൨൧ | ഡിസംബർ ൪ | ൧൯ | തി |
| ൨൨ | ൫ | ൨൦ | ചൊ |
| ൨൩ | ൬ | ൨൧ | ബു |
| ൨൪ | ൭ | ൨൨ | വ്യാ |
| ൨൫ | ൮ | ൨൩ | വെ |
| ൨൬ | ൯ | ൨൪ | ശ |
| ൨൭ | ൧൦ | ൨൫ | ഞാ |
| ൨൮ | ൧൧ | ൨൬ | തി |
| ൨൯ | ൧൨ | ൨൭ | ചൊ |
| ൩൦ | ൧൩ | ൨൮ | ബു |

### വിശേഷദിവസങ്ങൾ.

൬ നു- ഹൂദസ് ഈത്തോ (പള്ളി പ്രതിഷ്ഠ.)

൧൨ നു- സിമ്മനാരി സ്ഥാപകൻെറ ഓർമ്മ.

൧൩ നു- സ്കറിയായോടുള്ള അറിയിപ്പ്.

൨൦ നു- (സൂബോറൊ) ദൈവമാതാവിനോടുള്ള അറിയിപ്പ്.

൨൭ നു- കന്യകമറിയാം ഏലിശ്ബായുടെ അടുക്കലേക്കു പോയതു.

൨൮ നു- യാക്കോബു ബുർദാനായുടെ ഓർമ്മ.

൨൯ നു- ബത്തനോൻ ദസ്രൂഗിലെ മാർ യാക്കോബിൻെറ ഓർമ്മ.

# മലങ്കര ഇടവക പത്രിക

പുസ്തകം ൧൮ | ൧൯൦൩ തുലാം | ലക്കം ൧൦


## "ഞാൻ ദൈവത്തിന്റെ സഭയെ പീഡിപ്പിച്ചു"

---

വിശുദ്ധ പൌലൂസു വളരെ വേദനയോടുകൂടി പറയുന്ന ഒരു വാക്കാണു ഇതു. ഞാൻ അപ്പൊസ്തോലന്മാരിൽ ചെറിയവൻ, ഒരു അപ്പൊസ്തോലൻ എന്നു വിളിക്കപ്പെടുവാൻ അയോഗ്യൻ. എന്തെന്നാൽ ഞാൻ ദൈവത്തിന്റെ സഭയെ പീഡിപ്പിച്ചവനാകുന്നു എന്നു വിശുദ്ധ ശ്ലീഹാ വളരെ ഖേദത്തോടുകൂടെ തന്നെത്താൻ കുററപ്പെടുത്തുകയും, സ്വന്ത കുററം ഏററുപറകയും, കുററത്തിന്റെ ഗൌരവത്തെയും കാഠിന്യത്തെയും മനോവേദനയോടുകൂടെ ഓൎക്കയും ചെയ്യുന്നു. അറിവില്ലാതെ ചെയ്തു ഒരു പാപമായിരുന്നതിനാൽ ദൈവം അതു ശ്ലീഹായോടു ക്ഷമിച്ചു എന്നുള്ള ബോധ്യം ധാരാളം ഉണ്ടായിരുന്നിട്ടും തന്റെ പ്രവൃത്തിയിൽ അന്തൎഭവിച്ചിരുന്ന കുററത്തിന്റെ ഭയങ്കരത്വം വളരെ കാലം കഴിഞ്ഞിട്ടും വിട്ടുപോകാതെ തന്റെ മനസ്സിൽ ഉദിച്ചുകൊണ്ടിരുന്നു എന്നു കാണുന്നു.

വിശുദ്ധ പൌലൂസു ക്രിസ്ത്യാനി ആകുന്നതിനു മുമ്പു മററു പല പാപങ്ങളും ചെയ്തിരിക്കാം. എങ്കിലും അവയൊന്നും തനിക്കു ഇത്രത്തോളം ഗൌരവാവഹങ്ങളായി തോന്നിയതായി കാണുന്നില്ല. ദൈവ സഭ എന്നു പറഞ്ഞാൽ അന്യോന്യം ഐക്യബന്ധനത്തിനുള്ള ഒരു സംഘം മാത്രമായിരുന്നാൽ അതിനോടൊ അതിലെ അംഗങ്ങളോടൊ ചെയ്തുപോയ ഒരു കുററം സാധാരണ ലംഘനങ്ങളിൽ ഒന്നുപോലെ വിചാരിപ്പാനൊള്ളു. നേരെമറിച്ചു സഭ ക്രിസ്തുവിന്റെ ശരീരമാണെന്നു വിചാരിക്കുമ്പോൾ അതിനോടൊ അതിലെ അവയവങ്ങളോടൊ ചെയ്യുന്ന പീഡകളും അതിന്റെ ഉയൎച്ചയെ തടുക്കുന്നതിനു ചെയ്യുന്ന പ്രവൃത്തികളും ഭയങ്കരങ്ങളായ പാപങ്ങളായി വരുന്നതാണു. വിശുദ്ധ പൌലൂസു ഈ പാപത്തെ ഇത്ര ഭയങ്കരമായി വൎണ്ണിക്കയും അതു സദാ ഒരു മുള്ളുപോലെ വിചാരിക്കയും ചെയ്യുന്നതിന്റെ കാരണം അവനു സഭയുടെ മാഹാത്മ്യത്തെക്കുറിച്ചുണ്ടായിരുന്ന വലിയ മതിപ്പു മാത്രമാകുന്നു.

വിശുദ്ധ അപ്പൊസ്തോലൻ തന്റെ ജീവിതത്തിലെ മഹാ വലിയ നിർഭാഗ്യമെന്നു വിചാരിക്കുന്ന ഈ സംഭവത്തിൽനിന്നു നമുക്കു പഠിപ്പാൻ പലതുണ്ടു. ഈ കാലത്തു സഭയെ പീഡിപ്പിക്കുന്നവർ എത്ര, ഏതെല്ലാം വിധത്തിൽ എന്നാലോചിച്ചാൽ കണക്കും കയ്യുമില്ലെന്നു പറയേണ്ടിയിരിക്കുന്നു.

൧. മതവിപരീതങ്ങൾ—ഇതു എല്ലാററിലും വെച്ചു മഹാ വലിയ ഒരു പാതകമാകുന്നു. മതവിപരീതം ഉണ്ടാക്കുന്നവൻ തന്നെത്താൻ നശിപ്പിക്ക മാത്രമല്ല അനേകം ആത്മാക്കളുടെ നാശത്തിന്നു ഹേതുവായ വിരുദ്ധ കല്ലിടുകയാണു. ഇങ്ങനെയുള്ളവരെക്കുറിച്ചു കർത്താവുതന്നെ കല്പിക്കുന്നതു അവന്റെ കഴുത്തിൽ ഒരു കല്ലു കെട്ടി കടലിലേക്കു ചാടി ചാകുന്നതു അവനു നല്ലതെന്നാകുന്നു.

൨. സഭാസ്വത്തുക്കളുടെ അപഹരണം—പള്ളിമുതൽ സഭയുടെ വർദ്ധനവിന്നും ഐശ്വര്യത്തിന്നും വേണ്ടിയുള്ളതാണു. അതു സ്വന്താവശ്യത്തിലേക്കു അപഹരിക്കുന്ന കൈക്കാരന്മാരും പട്ടക്കാരും ഈലോകത്തിലും വരുവാനിരിക്കുന്ന ലോകത്തിലും ഉത്തരവാദിത്വം ചെയ്യേണ്ടവരാണു. പള്ളിമുതൽ അപഹരിച്ച എത്രയൊ കുടുംബങ്ങൾ പട്ടിണിക്കാരായും ഭിക്ഷക്കാരായും കഷ്ടപ്പെടുന്നതു നാം ധാരാളം കണ്ടുവരുന്നു. വരുവാനിരിക്കുന്ന ലോകത്തിൽ അവരുടെ അനുഭവം എന്തായിരിക്കുമെന്നു വിശേഷിച്ചു പറയണമെന്നില്ല. ഇതുകളെല്ലാം ദൃഷ്ടിഗോചരമായിരുന്നിട്ടും ഈ ദുർമ്മാർഗ്ഗത്തിൽ ലയിച്ചു കിടക്കുന്ന ആളുകളുടെ സംഖ്യ കുറയാതിരിക്കുന്നതാണു ആശ്ചര്യം.

൩. ദുർവ്യവഹാരങ്ങളുണ്ടാക്കി പള്ളിസ്വത്തു നശിപ്പിക്ക—ഈ കൂട്ടരും ചില പള്ളികളിൽ ഇല്ലാതില്ല. നിസ്സാരങ്ങളായ സംഗതികളെ പിടിച്ചുകൊണ്ടു വഴക്കാരംഭിക്കയും വാശിയും മത്സരവും വർദ്ധിച്ചിട്ടു ക്രിമിനാലായും സിവിലായും പള്ളിയെ പഴിപറഞ്ഞു വ്യവഹാരങ്ങൾ ഉണ്ടാക്കയും ആവക ചിലവുകൾ പള്ളിമേൽ ചുമത്തുകയും ചെയ്യുന്നവർ ധാരാളം ഉണ്ടു. ഇവരും ദൈവസഭയെ പീഡിപ്പിക്കുന്നവർ ആണു.

൪. പട്ടക്കാരുടെയും മേല്പട്ടക്കാരുടെയും ന്യായമായ വേലയെ തടുക്ക—കുററക്കാരെ പരസ്യമായി ശാസിക്കയൊ അനുതാപമില്ലെന്നു കാണുമ്പോൾ മുടക്കുകയൊ ചെയ്വാൻ വിസമ്മതിക്കയും അന്യായമായ ചുമതലയെ തടുക്കുന്നതിന്നു കക്ഷി കൂടി തക്കങ്ങൾ പുറപ്പെടുവിക്കയും ചെയ്യുന്നതു പല പള്ളികളിലും സഹജമായ ഒരു സംഗതിയാണു.

൫. സ്വകാര്യ വഴക്കുകൾ പള്ളിവഴക്കുകളാക്കുക—ആളുകളൊ കുടുംബങ്ങളൊ തമ്മിൽ സംഗതിവശാൽ ശത്രുക്കളായി തീൎന്നാൽ അന്യോന്യം പ്രതിക്രിയ ചെയ്യുന്നതിന്നു തരമില്ലാതെ വ

രുമ്പോൾ ആ വഴക്ക പള്ളികാൎയ്യത്തിൽ പ്രയോഗിച്ചു പള്ളിക്കും ഇടവകക്കും നാശഹേതുക്കളെ ഉണ്ടാക്കുന്ന ഒരു വകക്കാരെക്കുറിച്ചു ഞങ്ങൾക്കറിവുണ്ടു. ഇവരും ദൈവസഭയെ പീഡിപ്പിക്കുന്നവരാണു.

൩. അധികാരഭ്രമം—കൈസ്ഥാനമൊ മേൽകൈസ്ഥാനമൊ വികാരിത്വമൊ കിട്ടുന്നതിനുവേണ്ടി പള്ളിയിൽ വഴക്കുണ്ടാക്കുന്ന വേറൊരു കൂട്ടർ പലടത്തും ഉണ്ടു. പള്ളിയുടെ ഐശ്വൎയ്യത്തിനു വേണ്ടി അധികാരം മോഹിക്കയാണെങ്കിൽ "ഒരുവൻ കശീശാസ്ഥാനത്തെ ആഗ്രഹിക്കുന്നു എങ്കിൽ ഒരു നല്ല വേലയെ ആഗ്രഹിക്കയാകുന്നു" എന്നു അപ്പൊസ്തോലൻ പറയുന്ന കൂട്ടത്തിൽ വിചാരിക്കാം. പലരുടെയും ഉദ്ദേശം ഇതല്ലാ. നിഗളം ദ്രവ്യമോഹം മുതലായ ദുൎഗ്ഗുണങ്ങളാണു പലരേയും ഇതിലേക്കു പ്രവേശിപ്പിക്കുന്നതു. സത്യ ആന്തരത്തുമ്മേൽ തന്നെയായിരുന്നാലും അതു സഭയിൽ വിരുദ്ധത്തിനും ഇടച്ചിലും കാരണമാണെന്നു കണ്ടാൽ പിന്മാറാതിരിക്കുന്നതു സഭയെ പീഡിപ്പിക്കുന്നതിനോടു തുല്യമാകുന്നു.

൪. പള്ളിക്കു ന്യായമായി കൊടുപ്പാനുള്ളതു കൊടുക്കാതിരിക്ക—ദൃഷ്ടാന്തമായിട്ടു, ആയിരം രൂപാ സ്ത്രീധനവും അഞ്ഞൂറിൽ കുറയാതെ ചിലവും ചെയ്തു പൊടിപൊടിച്ചു കഴിക്കുന്ന കല്യാണത്തിനു പത്തൊ ആറൊ രൂപാ പതാരമൊ പട്ടക്കാരുടെ അനുഭവമൊ കൊടുപ്പാനുള്ളതു കൊടുക്കാതിരിക്കാൻ ശ്രമിക്കുന്ന ചില പ്രമാണികൾ ഉണ്ടു. ദൈവത്തിനുള്ളതു ദൈവത്തിനും കൈസറിനുള്ളതു കൈസറിനും കൊടുക്കണമെന്നുള്ള പ്രമാണം ആലോചിക്കാതെ കൈസറിനു ഇരട്ടിയൊ നാലിരട്ടിയൊ കൊടുക്കുന്നതിനു മടിക്കാതെ ദൈവത്തിനുള്ളതിൽ ലുബ്ധ് പിടിക്കുന്ന കൂട്ടരാണു ഇവർ.

൫. പുലയർ മുതലായ കീഴ്ജാതികളെ ക്രിസ്ത്യാനി സഭയിൽ ചേൎക്കുന്നതിനു വിരോധം ചെയ്യുന്നതു— അടിമകളുടെ നിലയിൽ വേല ചെയ്തുവരുന്ന ഈ സാധുക്കൾ വല്ലതും പഠിക്കയൊ സഭയിൽ ചേരുകയൊ ചെയ്തുപോയാൽ അവരെ വേലക്കു കിട്ടുകയില്ലന്നു ഭയന്നിട്ടു സഭയുടെ പ്രചാരത്തെ തടുക്കുന്ന ഒരു പ്രവൃത്തിയാണു ഇതു. ഇതും സഭയെ പീഡിപ്പിക്കുന്ന ഒരു വലിയ പാതകമാകുന്നു.

൬. സഭാനടപടികളെ പരസ്യമായി ലംഘിച്ചു മററുള്ളവൎക്കു ചീത്ത ദൃഷ്ടാന്തം കാണിച്ചു കൊടുക്ക—ഇതു അസാധാരണയല്ല. ഉപവസിക്കണമെന്നൊ ഞായറാഴ്ച ആചരിക്കണമെന്നൊ പട്ടക്കാരൻ പ്രസംഗിച്ചാൽ നേരെ വിപരീതമായി പ്രവൃത്തിക്കമാത്രമല്ല മററുള്ളവൎക്കു കൂടെ ദൃഷ്ടാന്തം കാണിച്ചുകൊടുത്തു അവരെ കൂടെ ലംഘനത്തിൽ വീഴിക്കുന്നവർ മഹാ പാതകന്മാർ ആകുന്നു. ഇതുപോലെ വളരെ പറവാനുണ്ടു. ഒരു മഹാന്റെ അഭിപ്രായ

ത്തിൽ മേൽ പ്രസ്താവിച്ച തരത്തിൽ ഉള്ള പ്രവൃത്തികൾ മാത്രമല്ല ചില സന്ദർഭത്തിൽ മൌനമായിരിക്കുന്നതും സഭയെ പീഡിപ്പിക്കുന്നതിനോടു തുല്യമാണെന്നു കാണുന്നു "തുറന്നുള്ള അക്രമപ്രവൃത്തികൾകൊണ്ടുമാത്രമല്ല ചില ഉപേക്ഷകൾകൊണ്ടും ഒരുവൻ സഭയെ പീഡിപ്പിക്കുന്നവനായി വരും. എങ്ങനെയെന്നാൽ സഭയുടെ ക്ഷേമത്തിനുവേണ്ടി മനഃപൂർവ്വം പ്രവൃത്തിക്കുന്നവരെ അഭിനന്ദിക്കാതിരിക്ക, സഭാകാര്യങ്ങൾ നിസ്സാരങ്ങളായും അവ എങ്ങനെയും ആയികൊള്ളട്ടെ എന്നു ഉപേക്ഷയായും വിചാരിക്ക. ഇതുപോലെയുള്ള ചില മൌനങ്ങളും സഭയെ പീഡിപ്പിക്കുന്നവയായി വിചാരിക്കപ്പെടണം"

മേൽ വിവരിച്ച പല ഇനങ്ങളിൽ ഉൾപ്പെട്ടവർ പൌലൂസ്സ് ശ്ലീഹായെപോലെ തങ്ങൾ മഹാ വലിയ പാതകത്തിൽ ഉൾപ്പെട്ടവരാണെന്നു ഹൃദയപൂർവ്വം ധ്യാനിക്കട്ടെ. തങ്ങൾ ഒരു സഹോദരനെയൊ കേവലം ഒരു മനുഷ്യനെയൊ അല്ല ദൈവ ശരീരമായ സഭയേയും അതിന്റെ ശിരസ്സായ കർത്താവിനെയുമാണു പീഡിപ്പിക്കുന്നതെന്നു ഓർക്കട്ടെ. ചെറിയവരായ ഇവരിൽ ഒരുത്തനോടു നിങ്ങൾ ചെയ്യുതെല്ലാം എന്നോടാണെന്നു കല്പിക്കുന്ന ഒരു ദിവസം വരുന്നു. അത്ര ദൂരെയല്ലാതാനും. "ഞാൻ അപ്പോസ്തോലന്മാരിൽ ചെറിയവനാകുന്നു. ദൈവസഭയെ ഞാൻ പീഡിപ്പിച്ചതുകൊണ്ടു ഒരപ്പൊസ്തോലൻ എന്നു വിളിക്കപ്പെടുവാൻ ഞാൻ യോഗ്യനല്ല" എന്നു വിശുദ്ധ പൌലൂസു വളരെ കാലം കഴിഞ്ഞിട്ടും വേദനയോടുകൂടെ ഓർത്തു ഏറ്റു പറകയും വ്യസനിക്കയും ചെയ്യുതുപോലെ ഇവരും വ്യസനിക്കട്ടെ.



## ചരിത്രം സൂക്ഷിക്കേണ്ട ആവശ്യകത.

സുറിയാനി സഭയിൽ അടുത്ത കാലത്തുണ്ടായ വ്യവഹാരങ്ങളിലെ റിക്കാട്ടുകളെല്ലാം പിൻകാലമുറകളിൽ സാരമേറിയ ചരിത്ര രേഖകളാകയിൽ അവയെ അച്ചടിച്ചു എല്ലാ പള്ളികളിലും ഭവനങ്ങളിലും സൂക്ഷിക്കുന്നതിനു എന്തെങ്കിലും ഏർപ്പാടു ചെയ്യണമെന്നു മിസ്റ്റർ എ. പീലിപ്പോസ എം. എ. അവർകൾ മനോരമയിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ഒരുലേഖനം ഞങ്ങളുടെ വായനക്കാരിൽ പലരും വായിച്ചറിഞ്ഞിരിപ്പാൻ ഇടയുണ്ടു. മലങ്കരസഭാചരിത്രം ആരാഞ്ഞുപരിശോധിക്കുവാൻ ആഗ്രഹിക്കുന്നവർ വിശ്വാസയോഗ്യമായ ലക്ഷ്യങ്ങളുടെ ന്യൂനതകൊണ്ടു വിഷമിക്കുമ്പോൾ നമ്മുടെ പൂർവ്വന്മാരെ കുറം പറയുന്നതു അസാധാരണയല്ല. പ്രാചീന ചരിത്രം അറിവാൻ തക്ക രേഖകളെ അവർ എഴുതിയിടുകയൊ, എഴുതിയിട്ടിരുന്നാൽ അവയെ സൂക്ഷിക്കയൊ ചെയ്തിട്ടില്ലെന്നുള്ളതു നമ്മുടെ പിതാക്കന്മാരുടെ പേരിൽ ഒരു വലിയ ആക്ഷേപമായിട്ടാണ എണ്ണിവരുന്നതു. റെയിസാച്ചിന്റെ ചരിത്രം വായിക്കുമ്പോൾ മനസ്സിൽ ജ്വലിക്കുന്ന കോപം അല്പമല്ല. ആ

സന്ദർഭത്തിൽ പൂർവ്വന്മാരുടെമേൽ കുററം ആരോപിക്കുന്നതിനു അവരുടെ മക്കളാകുന്ന നമുക്കും സംശയമില്ല. എന്നാൽ വാസ്തവത്തിൽ നമ്മുടെ സ്ഥിതി എന്താണെന്നു ആലോചിച്ചാൽ ഏതു സംഗതിക്കായി നമ്മുടെ പിതാക്കന്മാരെ നാം കുററപ്പെടുത്തുന്നുവൊ ആ സംഗതിയിൽ നമ്മുടെ പിൻഗാമികളുടെ ആക്ഷേപങ്ങൾക്കു നാമും പാത്രങ്ങളായിട്ടാണു ഇരിക്കുന്നതു. മുൻകാലങ്ങളിൽ വിദ്യാഭ്യാസം ഇല്ലാഞ്ഞു എന്നൊ അവർ എഴുതിയിട്ടിരുന്ന ചരിത്രങ്ങളെ പോർത്തുഗീസുകാർ ദഹിപ്പിച്ചുകളഞ്ഞു എന്നൊ വല്ല സമാധാനവും പൂർവ്വന്മാരെക്കുറിച്ചു പറയാനുണ്ടു. നമ്മുടെ കാലത്തും വല്ല പറങ്കിയൊ പരദേശിയൊ വന്നു വല്ല കീററു പുസ്തകവും ചുട്ടിരുന്നെങ്കിൽ നമുക്കും ഒഴികഴിവുണ്ടായിരുന്നേനെ എന്നല്ലാതെ നമ്മെ നീതീകരിയ്ക്കുവാൻ തക്കവണ്ണം ചരിത്രം എഴുതുകയൊ സൂക്ഷിക്കയൊ ചെയ്യുന്ന സമ്പ്രദായം നാമും ഇതുവരെ പഠിച്ചിട്ടില്ലെന്നു വ്യസനപൂർവ്വം പറയേണ്ടിയിരിക്കുന്നു.

നമ്മുടെ സമുദായത്തിൽ രണ്ടു കക്ഷിയുണ്ടായി പല വ്യവഹാരങ്ങൾ നടന്നതു ഒരു വിധത്തിൽ ആലോചിച്ചാൽ സമുദായത്തിനു വലിയ നഷ്ടവും ആക്ഷേപകരവും ആണെന്നിരുന്നാലും ചരിത്രകാരകന്മാരാൽ വിലമതിയ്ക്കപ്പെടുന്നവയായി ചില മൂലകളിലും മുക്കുകളിലും ഒളിച്ചു കിടന്നിരുന്ന പല രേഖകൾ ഇതുമൂലം വെളിയ്ക്കു വരുവാൻ ഇടയായിട്ടുണ്ടു. ഇവയെല്ലാം പിൻകാലത്തു വിലയേറിയ ചരിത്ര വിഷയങ്ങൾ ആയിരിക്കയും ചെയ്യും. സിമ്മനാരി വ്യവഹാരമെന്നൊ, വട്ടിപ്പണക്കേസെന്നൊ, ആർത്താററുകേസെന്നൊ കേട്ടിട്ടുള്ളതല്ലാതെ അതിലെ റിക്കാട്ടുകളൊ അവയെ സംബന്ധമായ ചരിത്രമൊ അറിയാവുന്നവർ എത്ര ഉണ്ടെന്നു തിരക്കിയാൽ കൈവിരലിമ്മേൽ എണ്ണാവുന്നതിൽ അധികം ആളുകളെ കാണുകയില്ല. ഈ ചരിത്രം സൂക്ഷിപ്പാൻ നാം യാതൊരു ശ്രമവും ചെയ്യുന്നുമില്ല. ജഡ്ജിമെണ്ടുകൾ ഒഴികെയുള്ള റിക്കാട്ടുകളെല്ലാം കോടതികൾ നശിപ്പിക്കയാണു പതിവു. ആ സ്ഥിതിക്കു നമ്മുടെ പിൻഗാമികൾ ചരിത്രം തിരക്കുമ്പോൾ റിക്കാട്ടില്ലാതെവന്നാൽ നാം നമ്മുടെ പിതാക്കന്മാരെ കുററപ്പെടുത്തുന്നപോലെ അവർ നമ്മെയും കുററപ്പെടുത്തുന്നതിനു സംശയമില്ല. എന്നാൽ മേല്പറഞ്ഞതുപോലെ വിദ്യാഭ്യാസക്കുറവെന്നൊ ഉതിയമ്പേരൂർ സൂനാദോസെന്നൊ പൂർവ്വന്മാരെക്കുറിച്ചു പറയുന്ന ഒഴികഴിവുപോലെ വല്ല സമാധാനവും നമ്മെക്കുറിച്ചു പറവാൻ ഉണ്ടായിരിക്കയുമില്ല. അതിനാൽ ഈ വക റിക്കാട്ടുകൾ അച്ചടിപ്പിച്ചു സൂക്ഷിക്കണമെന്നു മിസ്റ്റർ പീലിപ്പോസ അവർകൾ പ്രസ്താവിച്ച അഭിപ്രായം സർവ്വത്ര ആദരണീയമായണന്നു പറവാൻ സംശയമില്ല. മിസ്റ്റർ പീലിപ്പോസ ചരിത്രം ഐഛിക ഭാഷയാക്കി ബി-എയും- എം- എയും പരീക്ഷകൾ ജയിച്ച ആളാകകൊണ്ടു ഈ വകകാൎയ്യങ്ങളിൽ അദ്ദേഹത്തിനു ഓൎമ്മയുണ്ടാകുന്നതു ആശ്ചൎയ്യമല്ലെന്നു വിചാരിക്കാം. സിമ്മനാരിനമ്പ്രിൽ വക്കീലായിരുന്ന കഴിഞ്ഞുപോയ രാമനാഥരായർ അവർകളും പള്ളിക്കേസുകളിലെ വക്കീൽ മിസ്റ്റർ കൃഷ്ണയ്യങ്കാർ അവർകളും ഈ അഭിപ്രായം വളരെ മുമ്പെതന്നെ പുറപ്പെടുവിക്കയും അതിലേക്കു ശ്രമിക്കണമെന്നു പലപ്പഴും ഞങ്ങളോടു ആവശ്യപ്പെടുകയും ചെയ്തിട്ടുണ്ടു. അച്ചടിച്ചിലവിലേക്കു ആവശ്യപ്പെട്ട പണം ശേഖരിക്കുന്നതിനുള്ള പ്രയാസം വിചാരിച്ചു ഞങ്ങൾ മൌനമായിരിക്കുമ്പോൾ മിസ്റ്റർ പീലിപ്പോസ ഈ ആവശ്യം പുറപ്പെടുവിച്ചിരിക്കുന്നതു സന്ദർഭോചിതമാണെന്നു വിചാരിച്ചു ഞങ്ങൾ ആ അഭിപ്രായത്തെ അത്യന്തം ആദരിക്കയും അതിന്റെ സാദ്ധ്യത്തിനു സുറിയാനിസമുദായത്തിന്റെ പൎയ്യാലോചനയും സഹായവും ഉണ്ടാകുവാൻവേണ്ടി ഇവിടെ പ്രസ്താവിക്കയും ചെയ്യുന്നു. സിമ്മനാരി നമ്പ്ര, വട്ടിപ്പണക്കേസു, ചെറിയപള്ളിക്കേസു, ആർത്താററുപള്ളിക്കേസു, കായംകുളം പള്ളിക്കേസു ഇങ്ങനെ ചില പ്രധാന കേസുകളിലെയും ശേഷമുള്ള പള്ളി

കേസുകളിലെയും റിക്കാട്ടുകളെല്ലാം പുസ്തകരൂപത്തിൽ അച്ചടിച്ചു സൂക്ഷിക്കേണ്ട താണെന്നുള്ളതിനു സംശയം ലവലേശം ഇല്ല. അതിലേക്കു ചുരുങ്ങിയ പക്ഷം രണ്ടു മൂവായിരം രൂപാ വേണ്ടിവരും. ഈ സമുദായത്തിൽനിന്നു പിരിച്ചുണ്ടാക്കി പുസ്തകമച്ചടി നടത്തുകയല്ലാതെ കയ്യിനാൽ വഹിക്കാവുന്നതല്ല. പരിശ്രമിക്കുവാൻ ആളുകളുണ്ടെങ്കിൽ പണം പിരിയ്ക്കാൻ പ്രയാസമുണ്ടെന്നു ഞങ്ങൾ വിചാരിക്കുന്നില്ല. സമുദായത്തിൽ മാന്യന്മാരും ജനസമ്മതന്മാരും അന്തസ്സുള്ളവരുമായ ആളുകൾ ചുമതലപ്പെട്ടു ഉത്സാഹിച്ചാൽ പണപ്പിരിവും അച്ചടിയുമെല്ലാം നിഷ്പ്രയാസേന വഹിക്കാവുന്നതാണ. അതിനാൽ താഴെപറയുന്ന ആലോചനകൾ സമുദായത്തിൽ മാന്യന്മാരായ ആളുകളുടെ പ്രത്യേക പര്യാലൊചനയ്ക്കു വേണ്ടി പ്രസ്താവിച്ചുകൊള്ളുന്നു.

൧. പണം പിരിവു, അച്ചടി മുതലായ കാൎയ്യങ്ങളുടെ മേലന്വെഷണവും ചുമതലയും വഹിക്കാൻ ഒരു കമ്മട്ടി ഏൎപ്പെടുത്തുക.

൨. ഇത്ര പുസ്തകങ്ങൾ അച്ചടിക്കണമെന്നു നിശ്ചയിച്ചു ആ പുസ്തകസംഖ്യ പള്ളി ഇടവകകൾക്കു യഥാശക്തി വീതിക്ക.

൩. പള്ളികളെ പല ഖണ്ഡങ്ങളായി തിരിച്ചു ഓരൊ ഖണ്ഡത്തിൽ ഉൾപ്പെട്ട പള്ളികൾക്കു വീതിച്ചിട്ടുള്ള പുസ്തകങ്ങളുടെ വില പള്ളികളിൽനിന്നും ജനങ്ങളിൽ നിന്നുമായി മുമ്പിനാലെ പിരിച്ചു കമ്മട്ടിയെ ഏല്പിക്കുവാൻ യോഗ്യന്മാരായ ആളുകൾ ചുമതല ഏല്ക്കുക.

ഈ വിധത്തിൽ ശ്രമിച്ചാൽ പണമുണ്ടാകയും അച്ചടി നടക്കയും ചെയ്യുമെന്നു ഞങ്ങൾ വിശ്വസിക്കുന്നു. ഇവയിൽ ൧-ം ൨-ം അഭിപ്രായങ്ങൾ നടത്താൻ പ്രയാസമില്ല. ൩-ാം അഭിപ്രായപ്രകാരം പിരിവു നടത്തുന്നതിനു ചുമതലപ്പെടുവാൻ ആളുണ്ടായാൽ മതി. ഈ കാൎയ്യത്തിൽ ബുദ്ധിമുട്ടുവാനും പണപ്പിരിവിനു ചുമതലപ്പെടുവാനും മനസ്സും ഉത്സാഹവും ഉള്ളവർ ആ വിവരം ഇടവകപ്പത്രിക മൂലമൊ മനോരമ മൂലമൊ അറിവു കൊടുക്കണമെന്നു വായനക്കാരെ ഓൎപ്പിച്ചുകൊള്ളുന്നു.



## പ്രസംഗം.

(൧൩൯-ാം പുറത്തു അവസാനിച്ചശേഷം തുടൎച്ച.)

ഇനിയും ചിലർ തങ്ങളുടെ കുഞ്ഞുങ്ങൾ അല്പം പ്രായമാകുന്നതോടു കൂടി അവരെക്കുറിച്ചു മറ്റുള്ളവരോടു സ്തുതിച്ചു പറവാൻ തുടങ്ങും ഇതു സ്ത്രീവൎഗ്ഗത്തിലാണ അധികം കണ്ടുവരാറുള്ളതു. അവരുടെ ശീലം, പാതിവ്രത്യം, സംസാരം, ബുദ്ധി. ഇത്യാദികളെ സംബന്ധിച്ചു മററാരിലും ഇല്ലാത്ത തരത്തിൽ തങ്ങളുടെ മകൾക്കു മാത്രം സ്വതസിദ്ധമായിട്ടുള്ള ഗുണങ്ങളെ അവർ കേൾക്കത്തന്നെ അന്യന്മാരോടു പ്രസംഗിക്കുന്നതു കേട്ടാൽ തങ്ങളുടെ കുഞ്ഞുങ്ങൾക്കു ഒന്നേന ഗൎവിഷ്ഠന്മാരായി തീരുന്നതിനു തല്ക്കാലം കണ്ടു പിടിക്കപ്പെട്ട നവീന സൂത്രമൊ എന്നു സംശയമെന്യെ തോന്നിപ്പോകും. ഇപ്രകാരം വളൎത്തപ്പെട്ട കുഞ്ഞുങ്ങൾ പ്രാപ്തിയാകുമ്പോൾ അതൎക്കിതമായി ഉത്തരോത്തരം ദൈവനിന്ദകങ്ങളായ പ്രവൃത്തികളിൽ അപേതിയമായ ...ഡാ

ഭാമദോന്മത്തചിത്തരായിട്ടല്ലാതെ പരിണമിക്കാതെ ഇരിപ്പാൻ നിവൃത്തി ഇല്ലല്ലൊ. കുറച്ചു ദിവസം മുമ്പു ഒരു പട്ടക്കാരനും ഒരു യുവാവുമായി സംസാരിച്ചു കൊണ്ടിരിക്കുമ്പോൾ സംഭാഷണ മദ്ധ്യെ പ്രായത്തിൽ പോലും മൂത്തിന്ന ആ ആത്മീകാദ്ധ്യക്ഷൻ നീ എന്ന പദം ഉപയോഗിച്ചു പോയ്തു നമ്മുടെ പരിഷ്കാരിയായ ആ യുവാവിനു ഒട്ടും രസിക്കാതെ ആ ക്രോശ- വചനങ്ങൾ പറഞ്ഞതായി ഒരു കഥ പ്രസ്തുത പരിഷ്കാരിക്കു വേറെ വല്ലവരേയും നീ എന്നും എടാ എന്നും വിളിക്കണമെന്നും കേട്ടിട്ടുണ്ടു. ഒരാത്മീയാദ്ധ്യക്ഷനപോലും ഇദ്ദേഹത്തെ അറിയാതെ പോലും അങ്ങിനെ വിളിച്ചു കൂടായെന്നുമുള്ള ഈ നിബ്ബന്ധ സ്വഭാവത്തിന്റെ ഉത്ഭവം വേറെ എങ്ങുനിന്നും അല്ലന്നുള്ളതു തെളിയിപ്പാൻ വേണ്ടി സ്ഥലം മിനക്കെടുത്തണമെന്നില്ലല്ലൊ. അതിനാൽ തങ്ങളുടെ മക്കളെ ബാല്യത്തിൽ കുഞ്ഞു പാപ്പി ഉണ്ണുണ്ണി, തങ്കമ്മ, കുഞ്ഞമ്മ. ഇത്യാദിനം മാനപ്പേരു വിളിക്കുന്നവരെ കൂടാതെ അപ്പി പീലിപ്പോച്ചാ പൊന്നും കുടത്തമ്മെ എന്നിങ്ങനെയുള്ള യോഗ്യമതങ്ങളായ നാമങ്ങളെ ഉപയോഗിക്കുന്നവരും മറ്റു അന്യ പദങ്ങൾ (നീ എടാ എന്നിങ്ങനെയുള്ളവ) ഒരു കാലത്തു അവക്കു സ്വന്ത മാതാപിതാക്കന്മാരിൽ നിന്നുതന്നെ ഉണ്ടാകരുതു. കർണ്ണശൂലങ്ങളായി തോന്നാതിരിപ്പാൻ തക്കവണ്ണം കാലെ കൂട്ടി കരുതേണ്ടതാണു. കുഞ്ഞുങ്ങളെ സ്തുതിച്ചു പറയുന്നതിനേക്കാൾ കട്ടപ്പമായി ഇനിയും വേറെ ഒരു കാര്യം ഉണ്ടു. അതു അവർ വല്ല തെററും ചെയ്തിട്ടുണ്ടെങ്കിൽ അതിനെപ്പററി പ്രശംസിച്ചു പറയുന്നതാണു. ഭർത്താവു കച്ചേരിയിൽ നിന്നൊ വയലിൽ നിന്നൊ കച്ചവട സ്ഥലത്തു നിന്നൊ വീട്ടിലേക്കു വന്നു കയറുന്ന ഉടനെ ആദ്യമായി ഭാര്യ കൊടുക്കുന്ന റിപ്പോർട്ട്:—

"പിന്നെ നമ്മുടെ മൂത്ത കുഞ്ഞിന്റെ കൃതികണ്ടൊ കാലത്തെ തെക്കേതിലെ മറിയാമ്മ അവനെ എടാ എന്നു വിളിച്ചതിനു അവന്റെ കയ്യിലിരുന്ന കുറുവടി കൊണ്ടു അവക്കിട്ടു ഒരേറു". അവളുടെ നെററി മുറിഞ്ഞു പോയി ചെറുക്കൻ എന്തു മിട്ടാളനാണു. എന്നിങ്ങനെ പുഞ്ചിരിയോടു കൂടി പറയുന്നതായിരിക്കും. ഇതു കേട്ടുടനെ മൂപ്പരുടെ മറുപടി ഇതിലും രസമാണു എടി. അവൻ ആരുടെ മകനാണെന്നു അറിയേണ്ടയൊ. അവനു ഒട്ടും ശൌര്യം കുറവു വരാൻ വകയില്ലാ". ഇപ്രകാരമാണ മറുപടി. പിന്നീ കേട്ടു നില്ക്കുന്നവരും വേണമെങ്കിൽ ഒരു താങ്ങു കൂടെ താങ്ങിയേക്കും അതായതു. അല്ലെ ചോദിക്ക പീലിപ്പോച്ചന്റെ അല്ലെങ്കിൽ കൊച്ചുകുഞ്ഞിന്റെ മകൻ അല്ലെ. അവന്റെ അപ്പൻ തന്നെ ഇന്നാളൊരുത്തൻ ഇപ്രകാരം പറഞ്ഞിട്ടെന്തെല്ലാം പറഞ്ഞു എ

ന്നാണ. പിന്നീട ഈ കുട്ടി എങ്ങനെ നല്ല ശീലത്തിൽ വളരും വടി എടുത്തെറിഞ്ഞ മുറിവേല്പിച്ച കുട്ടി പിന്നീട അതിലും വലുതായ ശുണ്ഠിത്തരങ്ങൾ കാണിക്കുന്നതിന്ന മടിക്കുമെന്ന വിചാരിപ്പാനുണ്ടൊ അയ്യൊ കഷ്ടം. ഇങ്ങനെ എത്രയൊ കുട്ടികളെയാണ മാതാപിതാക്കന്മാർ വഷളാക്കി കളയുന്നതു.- ഒരു കാലത്തു ഉദ്യോഗസ്ഥന്മാരൊ ഭാൎയ്യാഭൎത്താക്കളൊ കൃഷിക്കാരൊ കച്ചവടക്കാരൊ ആയി തീരേണ്ട പൈതങ്ങളല്ലയൊ. ഇപ്പൊൾ നിങ്ങളുടെ മടിയിലും ഭരണത്തിലും വളരുന്നതു ആരു അവർ തങ്ങളുടെ തൊഴിലുകളിൽ നിഷ്ക്കണ്ടകരും വഞ്ചകന്മാരും ദ്രവ്യാഗ്രഹികളും ആയിതീൎന്ന ജനസാമാന്യത്തിന്ന വെറുപ്പു ആകാതിരിപ്പാൻ ശ്രമിക്കേണ്ടതു ആരുടെ കൎത്തവ്യകൎമ്മമാണ.

ഒരു ദിക്കിൽ ഒരു പിതാവിന്ന ഏററവും ഇഷ്ടനായി ഒരു പുത്രനുണ്ടായിരുന്നവന്ന വേണ്ടി അയാളുടെ സ്വപ്രയത്നം കൊണ്ടു ധാരാളം ധനം സമ്പാദിച്ചു വച്ചിരുന്നു എങ്കിലും അവൻ വളരെ ലുബ്ധനായി തീരത്തക്കവണ്ണം വേണ്ട തന്ത്രങ്ങളെ പിതാവു തന്നെ പരിശീലിപ്പിച്ചുവന്നു. ഇങ്ങനെ ലഭിച്ച ഗുണങ്ങൾ ഒടുവിൽ പിതാവിന്റെ വാൎദ്ധക്യത്തിൽ ആ വയസ്സന്റെ നേൎക്കുതന്നെ ഉപയോഗിച്ചതായി ഒരു സംഭവം ഉണ്ടായിട്ടുണ്ട. ഇതിനെവായിക്കുന്ന മാന്യപിതാവെ! മാതാവെ! നിങ്ങളുടെക്ഷീണകാലത്തേക്കു ദുരിതത്തിന്ന വഴി നിങ്ങൾ തുറന്നു വെക്കരുതെ. വഞ്ചന ചെയ്യുന്നതിനൊ പരിഹസിക്കുന്നതിനൊ ദുഷിക്കുന്നതിനൊ തുനിയുന്നതായ കുഞ്ഞുങ്ങളിൽ നിന്ന ആരംഭത്തിൽ തന്നെ അവരുടെ ദുസ്സ്വഭാവത്തെ നീക്കുന്നതിന്ന ശ്രമിക്കാത്ത എത്ര മാതാപിതാക്കന്മാർ തങ്ങളുടെ മക്കൾ നിമിത്തം തന്നെ ദുഃഖത്തോടു ശവക്കുഴിയിലേക്കു ഇറങ്ങുന്നതിന്ന ഇടവരുമെന്നുള്ളതു പ്രത്യേകം അറിഞ്ഞിരിക്കേണ്ട ഒന്നു തന്നെയാണ. അയ്യൊ സ്നേഹികളെ തങ്ങളുടെ കുഞ്ഞു ഹീനതയായി പോകണമെന്നു ആൎക്കെങ്കിലും മനസ്സുണ്ടൊ. ആ കുഞ്ഞു പ്രാപ്തിയാകുമ്പോൾ ലോകരാൽ ദ്വേഷിക്കപ്പെടുന്നതിനും സമാധാനവും ഭാഗ്യവുമില്ലാത്ത ഒരു കുഡുംബത്തിന്റെ തലവനായി തീരുന്നതിനും എല്ലാററിനും മേലായി തന്റെ കണ്ണു കാണ്കെ അതിഘോരമായ അഗ്നിതടാകത്തിലേക്കു തള്ളപ്പെടുന്നതിനും ആൎക്കെങ്കിലും മനസ്സുണ്ടൊ. ഈ പരിതാപകരമായ അവസ്ഥക്കു ഒരിക്കലും അനുവദിക്കുന്നതല്ലാത്ത നിങ്ങൾ അവരുടെ സന്മാൎഗ്ഗ വളൎച്ചയിൽ പ്രത്യേകം ശ്രദ്ധ വൈക്കാത്തതു എന്തുകൊണ്ടു. ഏലി എന്ന പട്ടക്കാരൻ തന്റെ മക്കളെ ശാസിച്ചു ശിക്ഷിച്ചു വളൎത്താഴികകൊണ്ടല്ലയൊ ആ ഭവനത്തിന്മേൽ ന്യായവിധി നടത്തിയതു. വൃദ്ധനായ ഏലിയുടെ മരണം എത്ര ഭയങ്കരമായി

രുന്നു. (ഫ ശമ്പ. രഃ ഫബ്ര) ലോകത്തിലെ സകല സമ്പാദ്യങ്ങളെക്കാളും വിലയേറിയവരായ തങ്ങളുടെ കുഞ്ഞുങ്ങൾ മുഖാന്തിരം ഭാവികാലത്തിൽ സന്തോഷം അനുഭവിക്കേണ്ടവരായ എത്ര മാതാപിതാക്കന്മാർ നേരെമറിച്ചു ദുഃഖവും അരിഷ്ടതയും അനുഭവിക്കുന്നതിനു ഇടവന്നിട്ടുണ്ടു. ഇതിന്റെ കാരണം ചെറുപ്പത്തിൽ അവരെ വേണ്ട വഴിയിൽ നടത്തപ്പെടായ്ക ഒന്നു മാത്രമാണു.

പുത്രന്മാർ വിവേകവും വിജ്ഞാനവും ഉള്ളവരായി തീരുന്നതു പിതാക്കന്മാരുടെ ശാസനാവൈഭവം കൊണ്ടാണെന്നും അവരിൽ ചിലർ മൂഢന്മാരായി പോകുന്നതു മാതാപിതാക്കൾക്കു ചില പുത്രന്മാരെക്കുറിച്ചു പ്രത്യേകം പ്രതിപത്തിയുള്ളതു കൊണ്ടു അവരെ ക്രമത്തിലധികം ലാളിക്കയും ന്യായമായും അന്യായമായും അവൎക്കുണ്ടാകുന്ന സകല ആഗ്രഹങ്ങളേയും സാധിപ്പിക്കുന്നതു കൊണ്ടും ആണെന്നു പ്രസിദ്ധ വിജ്ഞാനിയായ സോളമൻ എന്ന രാജാവു പറഞ്ഞിരിക്കുന്നു. അതുകൊണ്ടു കുഞ്ഞുങ്ങൾ പ്രാപ്തിയാകുമ്പോൾ അവൎക്കു സന്മാൎഗ്ഗത്തിലൊ ദുൎമ്മാൎഗ്ഗത്തിലൊ ഏതിലെങ്കിലും അഭ്യാസക്തി കാണപ്പെടുന്നതു അവരുടെ രക്ഷകൎത്താക്കൾ ഏതു വിധത്തിൽ അവരെ വളൎത്തിയതു കൊണ്ടാണെന്നു പറയുന്നതിൽ ഒട്ടും വാസ്തവ ഭേദമില്ലാ അതുകൊണ്ടു പ്രിയരെ നിങ്ങളുടെ ചുമതല എത്ര ഗൌരവമുള്ളതെന്നു അറിവിൻ ഇത്ര മഹത്തേറിയ കാൎയ്യത്തിൽ ഉപേക്ഷ കാണിക്കുന്നവർ ആരു തന്നെ ആയിരുന്നാലും അവർ കുഞ്ഞുങ്ങളുടെ ജന്മശത്രുക്കളാണു. അതിനാൽ കുഞ്ഞുങ്ങളെ ചെറുപ്പത്തിലെ ഭക്തിയിൽ വളൎത്തേണ്ട ആവശ്യത്തെ നിഷേധിക്കുന്നവരായി ആരും തന്നെ കാണുന്നതല്ലായ്കയാൽ ഇനിയും അതിനുള്ള മാൎഗ്ഗങ്ങളിൽ ചിലതിനെപ്പറ്റി ആലോചിക്കാം.

൧. ഒരു കുഞ്ഞു ഭക്തി സ്വഭാവം പഠിക്കുന്നതായ ഒന്നാമത്തെ സ്കൂൾ തന്റെ സ്വന്തഗൃഹമാണു ഒരു നല്ല മാതാവു നൂറു ആശാന്മാൎക്കു തുല്യമാണു എന്നു ജാൎജ്ജ് ഹെർബട്ട് എന്ന ഇംഗ്ലീഷ് കവി ഒരിക്കൽ പറഞ്ഞിട്ടുണ്ടു. ഒരു കുഡുംബം ഭക്തിയുള്ളതൊ അല്ലാത്തതൊ എന്നു അതിലുള്ള കുഞ്ഞുങ്ങളുടെ സ്വഭാവസ്ഥിതി നോക്കിയാൽ അറിയാവുന്നതാണു. മാതാപിതാക്കന്മാരുടെ സ്വഭാവം അതിന്റെ ദോഷഗുണങ്ങൾ ആലോചിക്കാതെ കുഞ്ഞുങ്ങൾ അനുകരിപ്പാൻ ഇടയുള്ളതു കൊണ്ടു ഒന്നാമതായി അവർ തന്നെ എത്രയും ഭക്തിയും കരുതലുമുള്ളവരായിരിക്കേണ്ടതാകുന്നു. അനുകരണ യോഗ്യമായ സൽപ്രവൃത്തികൾ മാത്രമെ അവരിൽ കണ്ടെത്തപ്പെടാവു. ഇൻഡ്യാ ഗവൎമ്മെന്റിൽ

ഒരു വലിയ ഉദ്യോഗത്തിലിരുന്ന ഒരു യൂറോപ്യനോടു അദ്ദേഹത്തിന്റെ അമ്മ പറഞ്ഞ സദുപദേശങ്ങളിൽ ഒന്നു. നീ വിവാഹം ചെയ്യുന്ന സ്ത്രീയുടെ അമ്മയുടെ സ്വഭാവഗുണം മുൻകൂട്ടി നല്ലവണ്ണം അറിഞ്ഞിരിക്കണം എന്നായിരുന്നു. തായെപ്പൊലെ പിള്ള എന്നുള്ള പഴഞ്ചൊല്ലു പ്രകാരം മക്കളുടെ സ്വഭാവം മാതാവിന്റെ ഗുണദോഷത്തെ അനുസരിച്ചിരിക്കുമെന്നുള്ള തത്വത്തെ അടിസ്ഥാനപ്പെടുത്തി. ആ ബുദ്ധിമതി ഉപദേശിച്ചിട്ടുള്ളതു എത്ര സ്വീകാര്യമായിരിക്കുന്നു. ഭക്തിയുള്ള ഒരു പിതാവു തന്റെ കുഞ്ഞുങ്ങൾ ചീത്ത പറയുന്നതിനൊ ശാബത ലംഘിക്കുന്നതിനൊ മേലാവിലുള്ളവരെ നിന്ദിക്കുന്നതിനൊ ഇതുകൾ കൊന്നും ഒരിക്കലും അനുവദിക്കുന്നതല്ലാ. അവരിൽ ഭക്തിയുടെ ലക്ഷണങ്ങൾ ശൈശവം മുതൽക്കെ കണ്ടു തുടങ്ങും. സത്യം പറയുന്നതിനൊ സ്നേഹിക്കുന്നതിനൊ ബഹുമാനിക്കുന്നതിനൊ അവക്കു അത്ര പ്രയാസം ഉണ്ടായിരിക്കയില്ല. എന്തെന്നാൽ അതു അവക്കു നിത്യ പരിചിതങ്ങളാണു. ഭക്തിയുടെ യാതൊരു ലക്ഷണങ്ങളും ഇല്ലാത്ത ഒരു പിതാവു തന്റെ കുഞ്ഞിനെ ഭക്തിമാർഗ്ഗത്തിൽ വളത്താൻ ശ്രമിച്ചാൽ അതു എത്രമാത്രം ഫലവത്തായി തീരും. ഒരിക്കൽ ഒരു പിതാവു തന്റെ കുഞ്ഞിനെ അടുക്കൽ വിളിച്ചു കുഞ്ഞു ഭക്തിമാർഗ്ഗത്തിൽ വളരേണ്ടതിനു ഉപയുക്തങ്ങളായ പല കാര്യങ്ങളെ പറഞ്ഞു കൊടുത്തു. കള്ളം പറയരുതു, ഞായറാഴ്ച ലംഘിക്കരുതു, ഇത്യാദി കാര്യങ്ങൾ വളരെ ഗൌരവമായി തന്നെ പറഞ്ഞു കള്ളം പറഞ്ഞതിനാൽ ഒരു പുരുഷനും സ്ത്രീയും ഉടനെ മരിച്ചുപോയി. വേറൊരാൾക്കു അതു നിമിത്തം അയാളുടെ മേനിയായ ശരീരത്തിൽ ഒരു പൊറുകാവ്യാധി പിടിപെട്ടു. ഇപ്രകാരം വേദപുസ്തകത്തിൽ നിന്നു ദൃഷ്ടാന്തസഹിതം പറഞ്ഞു കേൾപ്പിച്ചപ്പോൾ ആ കുട്ടിക്കു എന്തൊ ചഞ്ചലം നിമിത്തം നിനച്ചിരിയാതെ പെട്ടന്നു ഒരു ഞെട്ടൽ വന്നുപോയി. തദവസരം തന്നെ ഏതൊ ആവശ്യം പ്രമാണിച്ചു മാത്തൻ മാപ്പിള അവിടെ ഉണ്ടൊ എന്നു പടിക്കു പുറത്തു നിന്നു വിളിച്ചു ചോദിച്ച ഒരു ഹിന്ദുവിനോടു "അപ്പൻ ഇവിടെ ഇല്ലാ രാവിലെ എവിടെയൊ പോയിരിക്കുന്നു" എന്നു ആ കുട്ടിയെക്കൊണ്ടു തന്നെ തൽക്ഷണം മറുപടിയും പറയിച്ചു. പിതാവിന്റെ ഉപദേശം ഓർത്താൽ വിസ്മയനീയമല്ലയൊ. ഇപ്രകാരമുള്ള ഗുണദോഷത്താൽ തങ്ങളുടെ കുഞ്ഞുങ്ങളെ ചതിക്കുന്ന മാതാപിതാക്കന്മാരെ ഇതു നിങ്ങൾ തന്നെ അവരെ തിന്മയിലേക്കു നയിപ്പിക്കയും അവരുടെ ഹൃദയത്തെ കഠിനപ്പെടുത്തുകയും നാശപാതയിലേക്കു അവരെ തള്ളി വിടുകയുമല്ലയൊ ചെയ്യുന്നതു. തങ്ങളുടെ പ്രിയപ്പെട്ട കുഞ്ഞിനെ ആവശ്യാ

കൂടാതെ ആരെങ്കിലും ഒന്നു നോക്കിപ്പോയാൽ അവരോടു മല്ലിടുന്നതിന്നു കച്ചകെട്ടി നില്ക്കുന്ന മാതാക്കളെ, പിതാക്കന്മാരെ, യഹോവായിങ്കൽ നിന്നു നിങ്ങൾക്കു ലഭിച്ച ശ്രേഷ്ഠദാനത്തെ നരകത്തിന്നു വിറകുകളായി കെട്ടി സാത്താന്റെ പക്കൽ ഏല്പിച്ചയക്കുന്നതിന്നു നിങ്ങളുടെ മനസ്സാക്ഷി എങ്ങനെ അനുവദിക്കുന്നു. മക്കൾ യഹോവായിങ്കൽ നിന്നുള്ള അനുഗ്രഹമാകുന്നെങ്കിലും അവരെ ദൈവ മഹത്വത്തിനായി വളർത്താത്തവർക്കു നേരെ മറിച്ചു ശാപമാകുന്നെന്നു ബുദ്ധിമാനായ മിസ്റ്റർ സാമുവൽ പറഞ്ഞിരിക്കുന്നതു എത്ര വാസ്തവമാകുന്നു.

കുഞ്ഞുങ്ങൾ കേൾക്കുന്നതിനേക്കാൾ കാണുന്നതു അവരുടെ മനസ്സിൽ നന്നായി പതിയുന്നതുകൊണ്ടു ആയിരം ഗുണദോഷത്തെക്കാൾ ഒരു പ്രവൃത്തി അധികം പ്രയോജനകരമായിത്തീരുന്നതാണു. പ്രവൃത്തി ഇല്ലാത്തവന്റെ പറച്ചിൽ കൊണ്ടോ ഗുണദോഷം കൊണ്ടോ യാതൊരു ഫലവുമില്ല വാക്കിന്നനുസരണമായി പ്രവൃത്തിക്കാത്തവന്റെ നല്ല വാക്കുകൾ നല്ല നിറമുണ്ടെങ്കിലും യാതൊരു മണവുമില്ലാത്ത പുഷ്പം പോലെയാണ്. എന്നു തന്നെയുമല്ലാ. സത്യം പറയാതിരിക്കയൊ ഞായറാഴ്ച ലംഘിക്കയൊ ചെയ്യുന്ന തന്റെ പുത്രനെ ശിക്ഷിക്കുന്നതിന്നു ആ ദിവസത്തെ പററിയും ആ സംഗതിയെക്കുറിച്ചും ബഹുമാനമില്ലാത്ത ഒരു പിതാവിന്റെ മനസ്സാക്ഷി അയാളെ അനുവദിക്കുന്നതുമല്ലാ. അതിനാൽ കുഞ്ഞുങ്ങളെ ഭക്തിയുള്ളവരായി ജീവിപ്പിക്കുന്നതിനുള്ള ഒന്നാമത്തെ മാർഗ്ഗം അവരുടെ മാതാപിതാക്കന്മാർ അല്ലെങ്കിൽ രക്ഷകർത്താക്കൾ ഭക്തിയുള്ളവരായി ജീവിക്ക എന്നുള്ളതാണ്. (തുടരും)

---

## സ്ലീബാ അടയാളം.

ഈ സെപ്റ്റംബറിലെ യങ്ങ് ചർച്ച്മാൻ എന്ന ഇംഗ്ലീഷു പത്രത്തിൽനിന്നും—

“ക്രിസ്തുവിന്റെ കുരിശു ലോകത്തിന്റെ ലജ്ജയും മഹത്വവുമാകുന്നു. മനുഷ്യർ ആക്ഷേപത്തിലും, നിന്ദയിലും തന്നെ അതിന്മേൽ തറച്ചതിനാൽ അത് ലജ്ജയും. താൻ അതിന്മേൽ മരിച്ചു, തൻമൂലം സർവ്വലോകത്തിന്നും രക്ഷയുണ്ടാക്കിയതിനാൽ അതു മഹത്വവും ആകുന്നു.

വിശ്വാസപ്രമാണത്തിന്റെ അന്ത്യഭാഗത്തിൽ സ്ലീബാ അടയാളത്തെ വരക്കുക എന്നുള്ളതു വളരെ പഴമയിലെ നടപ്പുള്ള ഒരാചാരവും, വാസ്തവമായ അറിവോടും ഭക്തിപൂർവ്വമായ സ്നേഹത്തോടും അതിനെ പ്രവൃത്തിക്കുന്നതായാൽ അതു ഏററവും ഉപകാരപ്രദവുമാകുന്നു. എന്തുകൊണ്ടെന്നാൽ അതു ഏതിനെ രൂപികരിക്കുന്നുവൊ, ആ കാര്യസംബന്ധമായ നമ്മുടെ കടമയുടെ ഒരു അവശിഷ്ടമായും അതു ഭവിക്കുന്നു.

നാം വിശുദ്ധ പൌലൂസിനെപ്പോലെ ഈ കുരിശിങ്കൽ, എന്തുകൊണ്ടു പ്രശംസിക്കാതെ ഇരിക്കുന്നു. വിശുദ്ധ സഭ അതിതാല്പൎയ്യത്തോടുകൂടി, മാമോദീസായിൽ, പൈതങ്ങളുടെയും, പ്രായപൂൎത്തിവന്നവരുടെയും നെററിമേൽ അതിന്റെ അടയാളത്തെ വരയ്ക്കുന്നു. നമ്മുടെ അനേക പള്ളികളും കുരിശിന്റെ മാതൃകയിൽ പണിയപ്പെട്ടിരിക്കുന്നു. മറെറല്ലാ അടയാളങ്ങളെക്കാളും സാധാരണയായി ഇതിനെ പള്ളിയുടെ അലങ്കാരമായി ഉപയോഗിക്കുന്നു.

പലപ്പോഴും അത്ഭുതകരമായ സംഗതികൾ കുരിശടയാളത്താൽ പ്രവൃത്തിക്കപ്പെടുന്നതായി നാം വായിക്കുന്നു. കുസ്തന്തീനോസു രാജാവിന്റെ സൈന്യം ഈ കൊടിയടയാളത്തിൻ കീഴിൽ ഒന്നിച്ചുകൂടി. കുരിശു യുദ്ധത്തിൽ ചേൎന്നിരുന്ന യോദ്ധാക്കളും തങ്ങളുടെ തലക്കൊരികൾ മേലും പരിചകൾ മേലും ഈ അടയാളത്തെ ധരിച്ചുകൊണ്ടു യുദ്ധം ചെയ്തു.

ഈ സംഗതികൾ സംഭവിച്ചിട്ടു ഇപ്പോൾ വളരെക്കാലമായിരിക്കുന്നു. എന്നാൽ ഈ ജയവീൎയ്യപരാക്രമമായ സംഗതികളെ സംബന്ധിച്ചുള്ള ഭക്തിയെ കാണിക്കുന്ന ചരിത്രത്തെ സത്യവൈരാഗ്യം കുറഞ്ഞിരിക്കുന്ന ഈ കാലത്ത്, വെറും കെട്ടുകഥകളെപ്പോലെ വായിക്കപ്പെടുന്നു.

വാത്സല്യകുഞ്ഞുങ്ങളെ! ഈ പരിശുദ്ധമായ അടയാളത്തെ നമ്മുടെ ജീവിതത്തിൽ എന്തുകൊണ്ടു നാം അധികമായി ഉപയോഗിക്കാതെയിരിക്കുന്നു. സ്ഥിരവിശ്വാസികളായിരുന്ന ആദ്യ ക്രിസ്ത്യാനികളെ അതു സഹായിച്ചു എങ്കിൽ, അതു നമ്മെയും സഹായിപ്പാൻ ശക്തിയുള്ളതല്ലയൊ? വല്യ ആപല്ക്കരമായ സന്ദൎഭങ്ങളിൽ, അതു മനുഷ്യരെ രക്ഷിക്കയും പിശാചുക്കളെ ഓടിക്കയും വിശ്വാസികളുടെ വിശ്വാസത്തെ പാലിക്കയും ചെയ്തു എന്നുള്ളതു എല്ലാം കെട്ടുകഥയായി ഒരിക്കലും വരുന്നതല്ലാ.

അതിനെ അധികമധികം ഉപയോഗിപ്പാൻ നമുക്കു പഠിക്കാം. പരിപാകത്തോടും, ആന്തരിയമായും അതിനെ ഉപയോഗിക്കുക. നമ്മുടെ മുമ്പു അനേകായിരംപേൎക്കു ഉണ്ടായിട്ടുള്ളപ്രകാരം തന്നെ നമുക്കും അതു ഒരു സഹായവും, ആശ്വാസവും ആയിരിക്കും.

കുരിശു എന്നുള്ള ശബ്ദം മിക്കവാറും ചില ക്രിസ്തീയ വകുപ്പുകാൎക്കു കൈപ്പായിരിക്കുമ്പോൾ, തങ്ങളുടെ ഈ വിശ്വാസാചാരത്തെ അനുകരിക്കുന്നവർ അന്യനാട്ടിലും ഉണ്ടെന്നു കാണുന്നതു വിശ്വാസികൾക്കു ധൈൎയ്യത്തെ കൊടുക്കാതെയിരിക്കയില്ലെന്നു വിശ്വസിക്കുന്നു.

~~~~~~~~~~~~~~~~

## "പൂൎവിക സഭാപിതാക്കന്മാരും പെത്രുസ്സുനഹദോസ്സുകളും"

ഈ പേരിൽ ഒരു പുതിയപുസ്തകം പി. പി. യൌസേഫ് ശെമ്മാശ്ശൻ അവൎകൾ എഴുതിയതു ഈ ആപ്പീസിൽ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു. ഒന്നുമുതൽ ആറുവരെ ശതാബ്ദങ്ങളിലായി ജീവിച്ചിരുന്ന പല പിതാക്കന്മാരുടെ ജീവചരിത്രവും ചരിത്ര സംബന്ധമായി പ്രത്യേകം നാം അറിഞ്ഞിരിക്കേണ്ടിയ വേറെ പലവിഷയങ്ങളും ഇതിൽ അടങ്ങീട്ടുണ്ടു. ഇതു ബെറെന്ത്രായ, എവുസേബിയോസു, യോസിപ്പോസ്സ മുതലായ ചരിത്ര കൎത്താക്കളുടെയും വേറെ പല പിതാക്കന്മാരുടെയും വിശ്വാസയോഗ്യങ്ങളായ കൃതികളിൽ നിന്നും കൂട്ടി ചേൎത്തിട്ടുള്ളതാണു.
~~~~~~~~~~~~~~~~

നി. വ. ദി. ശ്രീ. മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യാസ്സ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു വായിച്ചു കേൾക്കയും സന്തോഷിച്ചു പ്രസിദ്ധീകരണത്തിന്നു അനുവദിക്കയും ഇടവക പത്രിക പത്രാധിപർ രാ രാ ഇ. എം. ഫീലിപ്പോസു അവർകൾ ഈ പുസ്തകത്തെ പരിശോധിച്ചു ഇതിന്റെ പ്രയോജനത്തെ ഉദ്ദേശിച്ചു അഭിപ്രായമെഴുതുകയും ചെയ്തു എന്നുള്ള വിവരവും ഇവിടെ പ്രസ്താവിക്കേണ്ടിയിരിക്കുന്നു.

ഈ പുസ്തകത്തെ സംബന്ധിച്ചു ഏകദേശമായൊരറിവു വായനക്കാർക്കു സിദ്ധിക്കുന്നതിലേക്കു ഇതിൽ അടങ്ങിയിരിക്കുന്ന ചില പ്രധാനവിഷയങ്ങളെ താഴെ കാണിക്കുന്നു—സഭയുടെ ആദ്യ ചരിത്രം, വിശുദ്ധ പൌലൂസിന്റെ മാനസാന്തരവും സുവിശേഷ വേലയും, ശ്ലീഹന്മാരെല്ലാവരുടെയും സുവിശേഷ വേലയും മരണവും, സുവിശേഷകന്മാരും സുവിശേഷങ്ങളും, അന്ത്യോഖ്യാ സിംഹാസനത്തിന്മേൽ വാണ തിയ്യൂഹത്താ മാർ ഇഗ്നാത്യോസു, കർത്താവിന്റെ സഹോദരനും ഊർശ്ലേം സഭയിലെ അദ്ധ്യക്ഷനും ആയ മാർ യാക്കൂബ്, വിശുദ്ധ ക്ലീമീസ്, പാപ്പിയാസു, യുസ്തീൻ, ഹെർമ്മാസു, ഉർശ്ലേമിലെ ദ്വിതീയാദ്ധ്യക്ഷനായ മാർ ശെമഊൻ, കോറന്തിയിലെ മാർ ദീയോന്നാസ്യോസു, യൂഹാനോന്റെ ശിഷ്യനും സ്മൂർന്നായിലെ അദ്ധ്യക്ഷനുമായ പോലിക്കർപ്പോസു ഐറേനിയോസു, തെർത്തുല്യൻ, ഔറിഗാനീസ (ഓറിജൻ) മുതലായ തത്വശാസ്ത്രപണ്ഡിതന്മാർ, ദയറായക്കാരുടെ തലവനായ മാർ അന്തുനിയോസു, മാർ പാക്കൂമിയോസു, സെബസ്തിയിലെ നാല്പതു സഹദേന്മാർ, മാർ അത്താനാസ്യോസു, നസീബീനിലെ മാർ യാക്കൂബു മല്പാൻ, മാർ ബസ്സേലിയോസു, ഗ്രീഗോറിയോസു, സ്വർണ്ണവായുള്ള മാർ ഈവാനീസ്, ഭക്തനായ മാർ അബെഹായി, മഹാനായ കുസ്തന്തീനോസു രാജാവും നിഖ്യാസൂനഹദോസും, മഹാനായ തേവോദോസ്യോസു രാജാവും കുസ്തന്തീനോപ്പോലീസിലെ സൂനഹദോസും, രണ്ടാമനായ തേവോദ്യോസു രാജാവും എപ്പേസ്സോസിലെ പൊതു സൂനഹദോസും, അറിയോസു, നെസ്തോർ, മുതലായ വേദവിപരീതികൾ, അന്ത്യോഖ്യായും അതിന്റെ മാഹാത്മ്യവും, റോമാസാമ്രാജ്യവും ക്രിസ്തീയപീഡയും, യിഹൂദിയായിലെ റോമാനാടുവാഴികളും യിഹൂദന്മാരും തമ്മിലുള്ള മത്സരങ്ങൾ, ഊർശ്ലേമിന്റെ നാശങ്ങൾ, അന്ത്യോക്കസ രാജാവും രക്തസാക്ഷികളായ ശമൂനിയും അവളുടെ ഏഴുമക്കളും, പ്രീശന്മാർ, സാദൂക്കായക്കാർ, സെപ്രേന്മാർ, ഹേറോദേസന്മാർ മുതലായവർ, ശ്ലൈത്യാനോനും ക്രിസ്ത്യാനികളോടുള്ള ശതവഷ്പീഡയും; യിഹൂദന്മാരുടെ സന്നദ്രീം (സംഘം) നെസ്രായ

നേച്ച്, ഹേലേനി രാജ്ഞിയും കൎത്താവിന്റെ കുരിശും, തെഗ്രീസിലെ കാതോലിക്കായും നെസ്തോർ മതവും, എപ്പെസ്സോസിലെ രണ്ടാമത്തെ സുനഹദോസും എവുത്തുക്കായും, കല്ക്കദോൻ സുനഹദോസും സഭകൾ തമ്മിലുള്ള ഭിന്നിപ്പും, യാക്കൊബായക്കാരുടെ ഉത്ഭവം ആദിയായ പല വിശിഷ്ട സംഗതികളും സവിസ്തരമായും സംക്ഷേപമായും ഈ നവീനപുസ്തകത്തിൽ അടങ്ങിയിരിക്കുന്നു. ഇവയിൽ ചിലതെല്ലാം മലങ്കര സുറിയാനി സുവിശേഷ സംഘാവക സണ്ഡേസ്കൂളുകളിലെ ഉയൎന്ന ക്ലാസുകളിൽ ഈ വൎഷത്തെ പാഠവിഷയങ്ങളായി ഏൎപ്പെടുത്തിയിരിക്കുന്നവയുമാണ.

ആവശ്യമുള്ളവർ താഴെ പറയുന്ന ആളുടെ പേൎക്ക് എഴുതി അയക്കണം. വില ചക്രം ൧൦. തപാൽ കൂലി ചക്രം ൧.

കെ. വി. ഈപ്പൻ.
സുറിയാനിസിമ്മനാരി.
കോട്ടയം.

---

## ഒരു മരണം.

കാഞ്ഞിരമററത്തു പള്ളി ഇടവകക്കാരനും മാന്തുരുത്തെ പള്ളി വികാരിയും അവിടത്തെ സ്ഥിരതാമസക്കാരനുമായിരുന്ന ദിവ്യശ്രീ കാട്ടാപ്പുരത്തു പൌലൂസകത്തനാരവൎകൾ തന്റെ ൬൯-ാമത്തെ വയസ്സിൽ ഈ മാസം ൧൦-ാംനു രാത്രി ൭ മണിയ്ക്കു കൎത്താവിൽ നിദ്ര പ്രാപിച്ചു എന്നു വ്യസനസമേതം വായനക്കാരെ അറിവിച്ചുകൊള്ളുന്നു.

ഇദ്ദേഹം ഒരു വലിയ പരോപകാരിയും അസാമാന്യ കാൎയ്യസ്ഥനും വളരെ ജനസമ്മതനും സൎവരാലും ഒരുപോലെ ശ്ലാഘിക്കപ്പെട്ടിരുന്ന ഒരു ദിവ്യമനുഷ്യനുമായിരുന്നു. ഒരു പട്ടക്കാരന്റെയും ഒരു നല്ല നാട്ടുകാൎയ്യസ്ഥന്റെയും നിലയിൽ നിഷ്പക്ഷന്യായം ഇദ്ദേഹം വളരെ ശോഭിച്ചിരുന്നു. അനന്യസാധാരണമായി ഇദ്ദേഹത്തിനുണ്ടായിരുന്ന കീൎത്തി ഇദ്ദേഹത്തെ ഒരിക്കൽ കണ്ടു സംസാരിച്ചിട്ടുള്ളവൎക്കെല്ലാം അനുഭവസിദ്ധമാണ. പ്രകൃത്യാ തന്റെ അദ്വിതീയമായ പരിശ്രമം അധികവും പരോപകാര വിഷയത്തിൽ ആയിരുന്നു. വ്യവഹാരങ്ങളിലൊ അപ്രകാരമുള്ള മററു വിഷയങ്ങളിലൊ ഇദ്ദേഹം ഒരിക്കലും പ്രവേശിക്കയൊ മററുള്ളവരെ അതിലേക്കു പ്രോത്സാഹിപ്പിക്കയൊ ഒന്നുംതന്നെ തന്റെ ജീവിതത്തിൽ ഉണ്ടായിട്ടില്ല. ഒരു മനുഷ്യനു വേണ്ടതക്കതായ ബുദ്ധി, വിനയം, ക്ഷമ, പരോപകാരതല്പരത, ആത്മിക വിഷയങ്ങളിൽ പ്രതിപത്തി ഇത്യാദി സൽഗുണങ്ങൾ ഇതിലധികം മററാരിലും യോജിച്ചു കണ്ടിട്ടില്ല. തന്നിൽ എപ്പോഴും വ്യാപിച്ചുകൊണ്ടിരുന്ന സഹജമായ വാത്സല്യത്താൽ ആരേയും സ്വീകാരയോഗ്യൻ എന്നു പ്രഥമദൃഷ്ടിയിൽ തോന്നിക്കുവാൻ തക്കതായ ഒരു പ്രത്യേക സാമൎത്ഥ്യവും ഇദ്ദേഹത്തിനുണ്ടായിരുന്നു. ഈ മഹാനുഭാവന്റെ ഒരു വിവരണം പ്രസ്താവയോഗ്യമെന്നു തോന്നുകയാലും അടുത്ത ഒരു ലക്കത്തിൽ എഴുതി പ്രസ്താവിക്കണമെന്നു ഉദ്ദേശിച്ചിട്ടുള്ളതിനാലും തത്സംബന്ധം പലതും പറഞ്ഞു ഈ ലേഖനം ദീൎഘിപ്പിക്കുവാൻ വിചാരിക്കുന്നില്ല. അതിനാൽ ഇദ്ദേഹത്തിന്റെ മരണാവസ്ഥയെ മാത്രം അല്പം പ്രസ്താവിച്ചു ഈ വിഷയം അവസാനിപ്പിച്ചുകൊള്ളുന്നു. ദീനം അൎശസ്സിന്റെ ഉപ

ദ്രവമായിരുന്നു. കഴിഞ്ഞ കന്നി ൨൭-ാംനു- ദീനം ആരംഭിക്കുകയും ൩൦-ാംനു- കിടപ്പിലാകുകയും ഈ തുലാം ൬-ാംനു- തന്റെ ജീവിതം സംശയമെന്നു തോന്നുകയാൽ വെട്ടിക്കൽ ദയറായിൽ ഇരിക്കുന്ന വന്ദ്യ ദിവ്യ ശ്രീ വലിയ യാക്കോബു റമ്പാൻ അവർകളാൽ അന്ത്യ ക്രുദാശകന്തീലായുടെ ക്രമം നടത്തുകയും എല്ലാവരെയും സൈത്തു പൂശുകയും ചെയ്തു. അനന്തരം ദീനത്തിനു വളരെ ആശ്വാസമെന്നാണ എല്ലാവൎക്കും തോന്നിയിരുന്നതു. എന്തിനു പറയുന്നു; അതിന്റെ നാലാം ദിവസമായ തിങ്കളാഴ്ച രാത്രി ഈ നാട്ടിന്റെയൊ വിശിഷ്യാ ഈ പള്ളിയുടെയൊ നാഥനൊ ജീവനൊ പൊയ്പോയി എന്നു തോന്നത്തക്കവണ്ണം ദുഃഖചിഹ്നമായ മണിയുടെ നാദം എങ്ങും കേൾപ്പാറായതിനോടുകൂടെ ആളുകൾ നിശ്ചേഷ്ടന്മാരായി അവിടവിടെ നിന്നുപോയി. ഇങ്ങനെ അതിഭയങ്കരമായി ആ ദീപം മറഞ്ഞു പോകയും ചെയ്തു. ശവസംസ്കാരത്തിന്നു നി- വ- ദി- ശ്രീ. മാർ ഈവാനിയോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടും മററ അനേക പട്ടക്കാരും സന്നിഹിതരായിരുന്നു. ശവം അതികേമമായി സംസ്കരിക്കപ്പെടുകയും ചെയ്തു. വിശ്വാസികളായ വായനക്കാർ ഈ വിശുദ്ധ പിതാവിനുവേണ്ടിയും പ്രാൎത്ഥിക്കട്ടെ.

ടി. പി. ടി.

---

## പത്രലേഖകന്മാർ അറിവാൻ.

ഇടവകപത്രികക്കു വരുന്ന ചില ലേഖനങ്ങൾ വായിച്ചു ഗ്രഹിച്ചുകൊള്ളുവാനുള്ള പണി ചില്ലറയല്ലെന്നു പറയേണ്ടിയിരിക്കുന്നു. അക്ഷരങ്ങൾ വ്യക്തമാകാതെ ഓടിച്ചു എഴുതുന്നവൎക്കു ഒരു ഇംഗ്ലീഷു പത്രത്തിൽ നിന്നു പകൎത്തുന്ന താഴെ പറയുന്ന ഉപദേശം സാരഗർഭമായിട്ടുള്ളതാണ.

വായിപ്പാനായിട്ടു എഴുതുകയും കേൾപ്പാനായിട്ടു സംസാരിക്കയും ചെയ്യുന്നു എന്നു ഒരു പഴഞ്ചൊല്ലു (ഇംഗ്ലീഷിൽ) ഉണ്ടു. എളുപ്പത്തിൽ വായിക്കാൻ പാടില്ലാത്ത വിധത്തിൽ എഴുതുന്നതു ഉചിതമല്ല. ഒരു മഹാന്റെ എഴുത്തു പലപ്പോഴും ഞങ്ങൾക്കു വരാറുണ്ടു. അയാളുടെ കയ്യക്ഷരം തിരിച്ചറിവാൻ പാടില്ലാത്ത വിധത്തിൽ ആണ. ഒരിക്കൽ രസകരമായ ഒരു കത്തു അയാളിൽനിന്നു കിട്ടിയ ശേഷം ഞങ്ങൾക്കു അയാളെ അഭിമുഖമായി കാണ്മാൻ ഇടയായി. ആ എഴുത്തിലെ സംഗതിയുടെ മാഹാത്മ്യത്തെക്കുറിച്ചു അയാൾക്കു നന്ദിപറഞ്ഞ ശേഷം "നിങ്ങളുടെ കയ്യക്ഷരം സന്മാൎഗ്ഗ വിരുദ്ധമായിട്ടുള്ളതാണെ"ന്നു ഞങ്ങൾ പ്രസ്താവിച്ചു. "കയ്യക്ഷരം സന്മാൎഗ്ഗ വിരോധമാകുന്നതു എങ്ങനെ" എന്നു അയാൾ ഞങ്ങളോടു ചോദിച്ചു. അതിനു ഞങ്ങൾ പറഞ്ഞ മറുപടി എന്തെന്നു വെച്ചാൽ "എന്റെ മടിശ്ശീലയെ മോഷ്ടിക്കുന്നവൻ എന്റെ ചവറിനെ മോഷ്ടിക്കുന്നു. എന്നാൽ എന്റെ സമയത്തെ മോഷ്ടിക്കുന്നവൻ അവനു പ്രയോജനമില്ലാത്തതും എന്നെ നിൎദ്ധനനാക്കുന്നതുമായ വസ്തുവിനെ മോഷ്ടിക്കയാകുന്നു എന്നു ഷേക്സ്പീയർ

പറയുന്നു. നിങ്ങൾ ഒരെഴുത്തു ഇനിക്കയച്ചു അതു വൃത്തിയായി എഴുതിയിരുന്നെങ്കിൽ പത്തു മിനിട്ടു കൊണ്ടു വായിക്കാമായിരുന്നു. നിങ്ങൾ ഉദ്ദേശിച്ച അർത്ഥം എന്തെന്നു വായിച്ചു മനസ്സിലാക്കുവാൻ ഞങ്ങൾ അമ്പതു മിനിട്ടു വ്യയം ചെയ്യേണ്ടിവന്നു. അലക്ഷ്യമായി എഴുതിയതിനാൽ നിങ്ങൾ നിങ്ങളുടെ സമയത്തെ കുറെ ലാഭിച്ചു. അതു നിങ്ങളുടെ തൻകാര്യം എന്നാൽ നിങ്ങൾ ഞങ്ങളുടെ സമയത്തിൽ അമ്പതു മിനിട്ടു അപഹരിച്ചുകളഞ്ഞു. അതു എട്ടാം കല്പനയ്ക്കു വിരോധവും സന്മാർഗ്ഗ വിരുദ്ധവും ആകുന്നു" ഞങ്ങളുടെ ഈ മറുപടി കേട്ടയുടൻ ആ മഹാൻ എഴുത്തു എഴുതുന്ന വകയ്ക്കു ഒരു ടൈപ്പ് റൈട്ടർ യന്ത്രം വരുത്തി.

അതിനാൽ ഞങ്ങളുടെ ലേഖകന്മാർ എല്ലാവരും യന്ത്രം വരുത്തണമെന്നു ഞങ്ങൾ പറയേണ്ട കാലമായിട്ടില്ല. എങ്കിലും ആർക്കും എഴുതുന്നതു വ്യക്തമായിരിക്കണമെന്നു കരുതേണ്ടതാണു. കേൾക്കാൻ വേണ്ടി സംസാരിക്കയും വായിപ്പാൻ വേണ്ടി എഴുതുകയും ചെയ്യുക.

---

## സൂചനകൾ

കായംകുളം യുവജനസംഘ വാർഷീകയോഗം—ദിവ്യശ്രീ. വടക്കെത്തലയ്ക്കൽ തോമ്മാസുകത്തനാരവർകളുടെ അഗ്രാസനാധിപത്യത്തിൻകീഴ വളരെ ഭംഗിയായി നടത്തിയിരിക്കുന്നു. പല മഹാന്മാരും ആ അവസരത്തിൽ പ്രസംഗിക്കയുണ്ടായി.

❖ ❖ ❖

മ. സു. സു. ലൈബ്രെറി—പ്രസ്തുത കൊല്ലത്തിൽ ലൈബ്രെറിയനായിരുന്ന ദിവ്യശ്രീ. കുററിക്കാട്ടിൽ കുര്യാക്കോസു ശെമ്മാശ്ശൻ അവർകളുടെ പരിശ്രമത്തിൽ കൂടുതലായി പല പുസ്തകങ്ങളും ഓരോ മഹാന്മാരിൽനിന്നു ദാനമായി കിട്ടീട്ടുണ്ടെന്നു കാണുന്നതിൽ സന്തോഷിക്കയും, ഔദാര്യബുദ്ധികളായ എല്ലാ മഹാന്മാരും ഇപ്രകാരം ചെയ്തു ലൈബ്രെറിയെ അഭിവൃദ്ധിപ്പെടുത്തുന്നതു സ്തുത്യർഹമായിരിക്കുമെന്നു ഓർമ്മപ്പെടുത്തുകയും ചെയ്യുന്നു.

❖ ❖ ❖

മ. സു. യുവജനസംഘം—മലങ്കരയുള്ള എല്ലാ യുവജനങ്ങളുടെയും ആത്മീയാഭിവൃദ്ധിക്കും, വിശ്വാസപ്പരിഭ്യാസങ്ങൾക്കുമായി നടത്തപ്പെടുന്ന ഈ സംഘത്തിന്റെ മഹത്തരമായ ഉദ്ദേശസാഫല്യത്തിനുവേണ്ടി, മലങ്കരയുള്ള ബ. എല്ലാ അച്ചന്മാരും, മഹാജനങ്ങളും ശ്രമിക്കുകയും, ഉപസംഘങ്ങൾ ഏർപ്പെടുത്തുകയും ധനസഹായം ചെയ്കയും ചെയ്യേണ്ടതു തങ്ങളുടെ കർത്തവ്യകർമ്മമാകുന്നു എന്നോർപ്പിച്ചുകൊള്ളുന്നു.

❖ ❖ ❖

ചേപ്പാട്ടു നാണ്ടെസ്കൂൾ സമ്മാനദാനവും വാർഷീകയോഗവും—കോഴഞ്ചേരിൽ ദി. ശ്രീ. വല്യവീട്ടിൽ മത്തായികത്തനാരവർകളുടെ അഗ്രാസനാധിപത്യത്തിൻകീഴ്, കന്നി ൨൩-ാംനു- ബുധനാഴ്ച, കാലംചെയ്ത നി. വ. ദി. ശ്രീ ചേപ്പാട്ടു മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സിലെ വാർഷീക ശ്രാദ്ധദിവസം

വളരെ ഭംഗിയായി നടത്തിയിരിക്കുന്നു. വിശുദ്ധ പിതാവിന്റെ ഓൎമ്മയെ പ്രമാണിച്ചു സ്കൂൾകുട്ടികൾ കുട, കൊടി, ചിഡിൽ, വാദ്യം, മുതലായ മേളങ്ങളോടുകൂടി ദേവാലയത്തിലേക്കു ഒരു ഘോഷയാത്രചെയ്കയും, പ്രാൎത്ഥനാനന്തരം ബഃ പട്ടക്കാരോടും അനവധി ജനങ്ങളോടുംകൂടി സ്കൂളിലേക്കു പ്രവേശിക്കയും ചെയ്തു. പ്രൊഗ്രാമനുസരിച്ചുള്ള പ്രാരംഭപ്രാൎത്ഥന, റിപ്പോൎട്ടുവായന മുതലായവ കഴിഞ്ഞപ്പോൾ- ചെങ്ങന്നൂർ- രാ- രാ- കെ- സി ചാണ്ടി ഉപദേശി അവൎകൾ സന്ദൎഭോചിതമായ ഒരു പ്രസംഗം ചെയ്തു. തദനന്തരം അഗ്രാസനാധിപതി അവൎകൾ സംഘക്കാരുടെ ശ്രമത്തെ ശ്ലാഘിച്ചും, കുട്ടികളെ പ്രോത്സാഹിപ്പിച്ചും സരസമായി ഉപസംഹാരപ്രസംഗം ചെയ്തു. വിശിഷ്യാ പ്രസിഡൻസി ഒട്ടുക്കു രാംക്ലാസിൽ ഫസ്റ്റാമനായി ജയിച്ച കുട്ടിക്കു പല മഹാന്മാരിൽനിന്നും പ്രത്യേക സമ്മാനങ്ങൾ കൊടുക്കപ്പെട്ടു എന്നുള്ളതു പ്രസ്താവയോഗ്യമാണു. ഒടുവിൽ അഗ്രാസനർ മുതലായവൎക്കു ചീയേഴ്സ് പറഞ്ഞ്, കുട്ടികൾക്കായി ഒരുക്കപ്പെട്ടിരുന്ന കാപ്പി പലഹാരങ്ങളും കൊടുത്തിട്ടു യോഗം പിരിഞ്ഞു.

⁂ ⁂ ⁂

പള്ളം യുവജനസംഘ വാൎഷികയോഗവും സണ്ടെസ്കൂൾ സമ്മാനദാനവും— ദിവശ്രീ- കൈതയിൽ ഗീവറുഗീസു കത്തനാരവൎകളുടെ അഗ്രാസനാധിപത്യത്തിൻകീഴ വളരെ കേമമായി നടത്തിയിരിക്കുന്നു. തദവസരത്തിൽ ദിവ്യശ്രീ- എ- ജെ- മിഖായേൽ ശെമ്മാശ്ശൻ അവൎകൾ "വേദാദ്ധ്യയനത്തിന്റെ ആവശ്യകത"യെ സംബന്ധിച്ചു സന്ദൎഭോചിതമായ ഒരു വാചാപ്രസംഗം ചെയ്കയുണ്ടായി. സമ്മാനദാനം അഗ്രാസനപ്രസംഗം, കാപ്പി പലഹാരങ്ങൾ മുതലായവ കഴിഞ്ഞു സംഘം പിരിഞ്ഞു.

⁂ ⁂ ⁂

കാൎത്തികപ്പള്ളി സുവിശേഷസംഘം—സംഘാപേക്ഷപ്രകാരം പ്രസ്തുത കൊല്ലത്തിൽ ടി. സംഘത്തെ സന്തോഷപുരസ്സരം സുറിയാനി സുവിശേഷ സംഘത്തിന്റെ ഒരു ഉപസംഘമാക്കിയിരിക്കുന്നു. ഏകാന്തരത്തോടുകൂടി സ്വതന്ത്രമായ പല സംഘങ്ങൾ നടത്തപ്പെടുന്നതിനെക്കാൾ എല്ലാം യോജിച്ചുപ്രവൃത്തിക്കുന്നതു അഭിവൃദ്ധികരവും സുത്യൎഹവുമാകയാൽ ഇതെ മാതൃകയിലും ആന്തരത്തിലും നടത്തപ്പെടുന്ന മററു സംഘങ്ങളും കാൎത്തികപ്പള്ളി സംഘക്കാരുടെ ശ്ലാഘനീയമായ ഈ പ്രവൃത്തിയെ പിന്തുടരുമെന്നു വിശ്വസിക്കുന്നു.

⁂ ⁂ ⁂

അംഗ്ലിയാ സഭയിലെ വൈദികന്മാരുടെ ഒരു സംഘമായ "ചൎച്ചുകൊൻഗ്രസ്" എന്ന യോഗത്തിൽ ലണ്ടൻബിഷോപ്പു പറഞ്ഞ പ്രസംഗത്തിൽ അംഗ്ലിയാ സഭ സത്യ കാതോലിക്കാ സഭയുടെ ഒരു ശാഖയാണെന്നു കാണിച്ച കൂട്ടത്തിൽ "മരിച്ചവൎക്കുവേണ്ടിയുള്ള പ്രാൎത്ഥന" റോമ്മാസഭയുടെ ഒരു സൃഷ്ടിയല്ലന്നും അംഗ്ലിയാ പള്ളിക്രമത്തിൽനിന്നു അതു എടുത്തുകളഞ്ഞതു ശോചനീയമാണെന്നും വിശുദ്ധ കുൎബ്ബാനയിലെ ദിവ്യദ്രവ്യങ്ങളിൽ കൎത്താവിന്റെ സാക്ഷാൽ സാന്നിദ്ധ്യം ഉണ്ടെന്നു അംഗ്ലിയാസഭ വിശ്വസിച്ചുവരുന്നു എന്നും പറകയുണ്ടായി. അപ്രകാരം തന്നെ പട്ടക്കാൎക്കു പാപമോചനത്തിനു അധികാരമുണ്ടെന്നുള്ളതിനെയും കുമ്പസ്സാരത്തിന്റെയും ഭക്ഷണം ചുരുങ്ങിയുള്ള ഉപവാസത്തിന്റെയും ആവശ്യത്തെയും അദ്ദേഹം താങ്ങിപറഞ്ഞു.

⁂ ⁂ ⁂

മാർ ഗ്രീഗോറിയോസ മെത്രാപ്പോലീത്താ തിരുമനസ്സിലെ ശ്രാദ്ധം—പരുമല സിമ്മനാരിയിൽവച്ചു പതിവായി കൊണ്ടാടിവരുന്ന ഈ ഓൎമ്മശുശ്രൂഷ ഈയാണ്ടിലും വളരെ ഭംഗിയായി നടന്നിരിക്കുന്നു. വലിയ തിരുമേനിയും മാർ ഈവാനിയോസു മെത്രാപ്പോലീത്താ തിരുമേനിയും തങ്ങളുടെ സാന്നിദ്ധ്യംകൊണ്ടു ഈ സ്മാരകശുശ്രൂഷയെ അലങ്കരിച്ചിരുന്നു. ആൾക്കൂട്ടവും മുന്നാണ്ടുകളെ അതിക്രമിച്ചുണ്ടായിരുന്നു. നടവരവു ൨൦൬൭ രൂപായായിരുന്നു. ഇതു പോയാണ്ടത്തെ നടവരവിൽ ഏകദേശം ൨൦൦ രൂപാ കൂടുതലാണ. ഇതിനു പുറമെ കുൎബ്ബാനപണം ൭൦൦ രൂപാ വരെയുണ്ടായിരുന്നു. വഴിപാടുകളായി പല സാമാനങ്ങളും വന്നിട്ടുണ്ടു. കാലം ചെയ്ത തിരുമേനിയിൽ ജനങ്ങൾക്കുള്ള ഭക്തിയും അദ്ദേഹ

ത്തിൻെറ പ്രാർത്ഥനമുഖാന്തരം ഉണ്ടാകുന്ന ഗുണങ്ങളും നാൾക്കുനാൾ വദ്ധിച്ചുവരുന്നതായി കാണുന്നു. പട്ടക്കാരും ശെമ്മാശന്മാരുമായി ൨൦൦-ൽ കുറയാതെ ഹാജരുണ്ടായിരുന്നു. കുമ്പ്രാനപ്പണത്തിൻെറ ഓഹരികൾ കൂടിയ പട്ടക്കാൎക്കു കൊടുക്കയുണ്ടായി. അന്നു നാലു മണിക്കു വൈദികസംഘം മാർ ഈവാനിയോസു മെത്രാപ്പോലീത്താ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ കൂടി പതിവുപോലെയുള്ള പ്രസംഗങ്ങളും ധ്യാനവും നടത്തി. മേലിൽ ഈ ദിവസത്തിൽ ഈ വിധത്തിൽ ഒരു വൈദിക സംഘം കൂടുന്നതു കൂടാതെ മകരമാസത്തിൽ ഒരു വിശേഷാൽ വൈദിക സംഘം ഉണ്ടാകണമെന്നും അതിൽ പട്ടക്കാർ എല്ലാവരും മൂന്നു ദിവസത്തെ ഉപവാസം എടുക്കയും കുമ്പസാരിക്കയും തങ്ങളുടെ ചുമതലയെക്കുറിച്ചും പരിശുദ്ധാത്മാവിൻെറ പ്രത്യേക നൽവരത്തിനായും ധ്യാനിക്കയും ചെയ്യണമെന്നും നിശ്ചയിച്ചിരിക്കുന്നു. വൈദികസംഘത്തിൻെറ ഒടുവിൽ പോയാണ്ടത്തെ സുറിയാനി പരീക്ഷയിൽ പ്രാഥമികസ്ഥാനം പ്രാപിച്ച കോലഞ്ചേരി പള്ളി ഇടവകയിൽ തേനുങ്കൽ ഗീവറുഗീസ ശെമ്മാശ്ശന്റ (ഇപ്പോൾ കശ്ശീശാ) മുളന്തുരുത്തി പള്ളിക്കാരുടെ വക മാർ ഗ്രീഗോറിയോസ സ്മാരക മെഡലും പരീക്ഷയിൽ രണ്ടാമനായിരുന്ന മാവേലിക്കര പുത്തൻപുരയ്ക്കൽ തോമ്മസു ശെമ്മാശ്ശന്റ പരുമല സിമ്മനാരിവക പീലാസാ സമ്മാനവും വലിയ തിരുമേനിയാൽ കൊടുക്കപ്പെട്ടു.

ഈ വലിയ ദിവസത്തെ സന്തോഷകരമാക്കി തീൎത്ത സംഭവങ്ങളെ എല്ലാം കാൎമേഘത്താൽ എന്നപോലെ മൂടികളഞ്ഞ ദുഃഖകരമായ ഒരു സംഭവം എഴുതുവാൻ ആരംഭിച്ചപ്പോൾ ഞങ്ങളുടെ കൈ വിറയ്ക്കുന്നു. സുറിയാനി സമുദായത്തിൽ സാമുദായികതല്പരന്മാരും പരോപകാരപ്രിയന്മാരും ധനത്തിലും പരിഷ്കാരേച്ഛയിലും അദ്വിതീയന്മാരുമായ ചുരുക്കം ആളുകളുടെക്കൂട്ടത്തിൽ ഒട്ടും അപ്രധാനി അല്ലാരിരുന്ന തൃപ്പൂണിത്തുറ നെടിയാത്തു പത്രോസു അവർകളുടെ അകാലമരണത്തെക്കുറിച്ചു ഈ യോഗത്തിൽ നടന്ന പ്രസംഗങ്ങളും യോഗം ഐകകണ്ഠ്യേന പ്രദൎശിപ്പിച്ച വ്യസനവും മിസ്റ്റർ പത്രോസിനെ ഒരിക്കൽപോലും കണ്ടിട്ടും കേട്ടിട്ടും ഇല്ലാത്തവരെ കൂടെയും ഭ്രമിപ്പിക്കത്തക്കവയായിരുന്നു. അദ്ദേഹത്തിൻെറ അകാലനിൎയ്യാണത്തിൽ കന്ദംകുളങ്ങരെമുതൽ കൊട്ടാരക്കരവരെയുള്ള എല്ലാ പള്ളികളെയും പ്രതിബിംബിക്കത്തക്കവണ്ണം കൂടിയിരുന്ന ആ വലിയ കൂട്ടം ആസകലം ഒന്നുപോലെ വ്യസനിക്കയും സമുദായത്തിൻെറ സഹതാപം ഒരു എഴുത്തുമൂലം മിസ്റ്റർ പത്രോസിൻെറ കുഡുംബത്തെ അറിയിക്കുവാൻ യോഗം ഞങ്ങളെ ചുമതലപ്പെടുത്തുകയും ചെയ്കയുണ്ടായി. മിസ്റ്റർ പത്രോസിൻെറ ആത്മാവിനുവേണ്ടി അന്നു അവിടെക്കൂടിയിരുന്ന അനേകായിരങ്ങൾ ഏകമനസ്സോടുകൂടെ പ്രാൎത്ഥിച്ചതുപോലെ അവിടെ ഹാജരില്ലാഞ്ഞ സുറിയാനിക്കാരും പ്രാൎത്ഥിക്കണമെന്നു ഞങ്ങൾ ഓൎപ്പിച്ചുകൊള്ളുന്നു.

❖ ❖ ❖

അമ്മേറിക്കായിൽ ഫൊണ്ടുലാക്കിലെ അംഗ്ലിയാ ബിഷോപ്പിൻെറ പ്രേരണയിന്മേൽ സ്ഥാപിക്കപ്പെട്ട ഒരു കന്യകമഠം ഈയിടെ പ്രതിഷ്ഠ കഴിച്ചിരിക്കുന്നു. അന്നത്തെ പ്രസംഗത്തിൽ കന്യാവ്രതത്തിൻെറ മാഹാത്മ്യത്തെക്കുറിച്ചു പ്രസംഗികൾ പറഞ്ഞ കൂട്ടത്തിൽ "കന്യാവ്രതം ദൈവദൂതന്മാൎക്കു തുല്യജീവിതവും ആത്മാവിനു സ്പഷ്ടവും സഭയ്ക്കു വലിയ പ്രയോജനവും ഭക്തിയ്ക്കും ധ്യാനത്തിനും സൌകൎയ്യവും ആകുന്നു." എന്നു പ്രസ്താവിച്ചതുകൂടാതെ കഴിഞ്ഞ അറുപതു വൎഷത്തിനകത്തു അംഗ്ലിയാ സഭയിൽ പ്രത്യേക സത്യംചെയ്തു സന്യാസവ്രതം അനുഷ്ഠിക്കുന്നവരായി ൪൦൦൦ ആളുകൾ ഉണ്ടായിട്ടുണ്ടെന്നും പറഞ്ഞിരിക്കുന്നു. കാലംചെയ്ത മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ അവർകൾ റമ്പാൻസ്ഥാനം ഏററ ഇടയ്ക്കുന്നു തോന്നുന്നു, കേരള പതാക എന്ന പത്രത്തിൽ ദയറായ്ക്കുസായുടെ മാഹാത്മ്യത്തെ സൂചിപ്പിച്ചു ഒരു സുറിയാനി പട്ടക്കാരൻ എഴുതിയ ലേഖനത്തെ അന്നത്തെ ജ്ഞാനനിക്ഷേപം കഠിനമായി ആക്ഷേപിച്ചതു ഇപ്പോൾ ഞങ്ങളുടെ ഓൎമ്മയിൽ വരുന്നു. അംഗ്ലിയാസഭയിൽ ഇപ്പോൾ നാലായിരം റമ്പാന്മാർ ഉണ്ടെന്നുള്ള വൎത്തമാനം അറിവാൻ അന്നത്തെ ജ്ഞാനനിക്ഷേപ പത്രാധിപർ ഇന്നു ജീവിച്ചിരുന്നെങ്കിൽ അദ്ദേഹത്തിൻെറ ഇന്നത്തെ അഭിപ്രായം എന്താണെന്നു കേൾക്കാമായിരുന്നു. ഏതായാലും ഈ കാലത്തെ നമ്മുടെ റമ്പാന്മാൎക്കു മലയാളമിത്രത്തെ ഭയപ്പെടേണ്ട ആവശ്യമില്ലെന്നുള്ളതു ഒരു സന്തോഷംതന്നെ.

പ്രവൃത്തിവേണ്ടാ—തിരുവല്ലായ്ക്കു സമീപം മേപ്രാ എന്ന സ്ഥലത്തു തമ്പി എന്നു വിളിക്കപ്പെടുന്ന ബ്രദർ സംഘത്തിലെ ഒരു ഉപദേശി വന്നു് രക്ഷപെടു വാൻ പ്രവൃത്തികൾ യാതൊന്നും ആവശ്യമില്ലന്നും സകലവും വിശ്വാസത്തിൽ മാ ത്രം ഇരിക്കുന്നു എന്നും മററും പ്രസംഗിക്കുകയും സത്യവിശ്വാസ സഭയിൽ നിന്നും ഈ ദുരുപദേശത്തെ തടുക്കുന്നതിനായി ചില ഉപദേശിമാരും സ്ലീബാശെമ്മാ ശ്ശനും എത്തിട്ടുള്ളതായിട്ടും ഏകദേശം ആറുദിവസത്തെ തൎക്കം നടന്നതായും അ റിയുന്നു പ്രവൃത്തിക്രൂടാത്ത വിശ്വാസം മരിച്ചതാണന്നും പ്രവൃത്തിമൂലം വിശ്വാ സം അറിയിക്കപ്പെടുന്നു എന്നും ഉള്ള യാക്കൂബു ശ്ലീഹായുടെ വചനങ്ങൾ ഈ ഉപ ദേഷ്ടാവിനു ഇതുവരെയും മനസ്സിലായില്ലന്നു തോന്നുന്നു. ക്രൂടുതൽവിവരം വഴിയെ.

❖ ❖ ❖

ചിങ്ങം ൧൫-ാംനു- നാം ആഘോഷിക്കുന്ന ദൈവമാതാവിന്റെ വാങ്ങിപ്പു പെരുനാൾ ഈ ആഗസ്റ്റു ൧൫-ാംനു- ഇംഗ്ലാണ്ടിൽ പ്ലീമത്തു് എന്ന സ്ഥലത്തെ ഒരംഗ്ലിയാ പള്ളിയിൽ വളരെ ആഘോഷപൂൎവ്വം കഴിച്ചിരിക്കുന്നു. കുൎബ്ബാന, പ്ര സംഗം, പ്രദക്ഷണം പ്രസംഗം മുതലായവ ഉണ്ടായിരുന്നു. അന്നത്തെ പ്രസം ഗത്തിൽ പ്രാസംഗികനായിരുന്ന റെവറണ്ടു ആർ- എച്ച്- മീയഷ്സ ഇപ്രകാ രം പറകയുണ്ടായി:- "കന്യകമറിയമിയോടും പരിശുദ്ധന്മാരോടും ഉള്ള പ്രാൎത്ഥന യും വേദമതസംഗതിയും തമ്മിൽ എങ്ങിനെ യോജിക്കുമെന്നു നമ്മിൽ ചില ർ ചോദിക്കാറുണ്ടു. ൧൬-ാം നൂററാണ്ടിലെ നവീകരണ കൎത്താക്കൾ പരിശുദ്ധ ന്മാരോടുള്ള പ്രാൎത്ഥനയിലെ അനാചാരമാണ നിൎത്തൽ ചെയ്വാൻ ആവശ്യ പ്പെട്ടതു. ദൈവത്താൽ മാത്രം നൽകപ്പെടാവുന്ന ദാനങ്ങളെ പരിശുദ്ധന്മാരി ൽ നിന്നു ചോദിക്കുന്ന പതിവു അന്നുണ്ടായിരുന്നു. അതു അപ്പോസ്തോല ഉ പദേശങ്ങൾക്കും വിശുദ്ധ വചനത്തിനും വിപരീതമാണ. എന്നാൽ നമുക്കു വേ ണ്ടി മദ്ധ്യസ്ഥത പറയണമെന്നു പരിശുദ്ധന്മാരോടു പ്രാൎത്ഥിക്കുന്നതു പണ്ടെ ഉള്ളതും കാതോലിക്കാ സഭയിൽ ഒരു കാലത്തും ഒരിടത്തും വിരോധിച്ചിട്ടില്ലാ ത്തതും ആകുന്നു. യൂറോപ്പിലെ പ്രോത്തസ്റ്റാന്റുകാരായ പല നവീകരണ കൎത്താ ക്കളും ഇതിനെ ആചരിച്ചുവന്നു. അംഗ്ലീയാസഭയിലെ മഹാത്മാക്കളായ പണ്ഡി തന്മാർ എല്ലാം ഇതിനെ ആചരിച്ചുവന്നു. ഭൂമിയിൽ ഇരിക്കുന്ന വിശുദ്ധന്മാ രുടെയും ശുദ്ധമതികളുടെയും പ്രാൎത്ഥനയ്ക്കായി അപേക്ഷിക്കാമെങ്കിൽ പറുദൈ സായിൽ ഇരിക്കുന്ന പരിശുദ്ധന്മാരുടെയും പ്രത്യേകിച്ചു സകല പരിശുദ്ധന്മാ രുടെയും നാഥയും സ്വൎഗ്ഗത്തിലെ രാജ്ഞിയും ദൈവമാതാവും, നിത്യകന്യകയുമാ യ മറിയാമ്മിന്റെയും പ്രാൎത്ഥനയ്ക്കായി അപേക്ഷിക്കാവുന്നതാണ".

---

## പ്രാൎത്ഥനയുടെ ആവശ്യകത.

മോക്ഷം ലഭിക്കുന്നതിനു പ്രാൎത്ഥനകൊണ്ടു യാതൊരു ഫലവുമില്ല എന്നു പെലേഗിയൻ എന്ന മതവിപരീതിയും അവന്റെ ശിഷ്യന്മാരും തെററായി ധ രിച്ചിരുന്നു. അറിഞ്ഞിരിക്കേണ്ടവയായ രഹസ്യങ്ങളെ സംബന്ധിച്ചുള്ള ഒരു ജ്ഞാ നം സമ്പാദിക്കുവാനുള്ള അജാഗ്രതമാത്രമാണ പാപികളുടെ നാശഹേതു എന്നാ യിരുന്നു അവരുടെമതം. അവർ പ്രാൎത്ഥന ഒഴിച്ചു മറെറല്ലാ ആത്മീയ വിഷ യങ്ങളെപ്പററിയും സവിശേഷം പ്രതിപാദിച്ചിട്ടുണ്ടു. എന്നാൽ ശ്ലീ: യാക്കോബു പറയുന്നതു ഇതാണ: "നിങ്ങളിൽ ഒരുത്തനു ജ്ഞാനംകുറവായിരുന്നാൽ എല്ലാ വൎക്കും ഔദാൎയ്യമായി കൊടുക്കുന്നവനും ഭത്സിക്കാത്തവനും ആയ ദൈവത്തോടു പ്രാൎത്ഥിക്കട്ടെ, അപ്പോൾ അവനു നൽകപ്പെടും".

മോക്ഷം ലഭിക്കുന്നതിനു പ്രാൎത്ഥന അത്യാവശ്യമാണെന്നു വിശുദ്ധവേദം വ്യ ക്തമായി തെളിയിക്കുന്നുണ്ടു. "ഒട്ടും ഉദാസീനത ക്രൂടാതെ സദാപ്രാൎത്ഥിപ്പിൻ" എന്നു നമ്മുടെ കൎത്താവു തന്നെ അരുളിച്ചെയ്തിരിക്കുന്നു. "പരീക്ഷയിൽ അകപ്പെ ടാതെ ഇരിപ്പാൻ ഉണൎവ്വോടു ക്രൂടി പ്രാൎത്ഥിപ്പിൻ" മത്താ: ൨൬—൪൧. "ചോ ദിപ്പിൻ, നിങ്ങൾക്കു നൽകപ്പെടും"—മത്താ; ൭—൭. സത്യവിശ്വാസത്തിൽ നി

ന്ന തെററിയ ജോൺ വിക്ലിഫ് എന്ന വിദ്വാൻ "നമ്മുടെ ഓരോ സൽപ്രവൃത്തിയും ഓരോ പ്രാർത്ഥനതന്നെയാണ" എന്നു ദൈവദൂഷണമായി അഭിപ്രായപ്പെട്ടിട്ടുണ്ടു. മേൽ പറഞ്ഞ വേദവാക്യങ്ങളിൽ നിന്നു മനസ്സിലാക്കേണ്ടതു പ്രാർത്ഥനയെക്കുറിച്ചു അവയിൽ പറഞ്ഞു എന്നല്ലാ, പിന്നയൊ, സൽപ്രവൃത്തികളുടെ ആവശ്യകതയെക്കുറിച്ചു പറഞ്ഞു എന്നത്രെ: ഇപ്രകാരം ആണ അയാൾ വ്യാഖ്യാനിക്കുന്നതു. വിക്ലിഫിന്റെ തത്വത്തെ നമ്മുടെ പുരാതന സഭ തീരെ ഖണ്ഡിച്ചു പറഞ്ഞിട്ടുണ്ടു. നമ്മുടെ സഭക്കു അനുകൂലമായി ഒരു വിശുദ്ധൻ ഇപ്രകാരം പറയുന്നു. "പ്രാർത്ഥനയുടെ ആവശ്യകതയെ ആർ നിഷേധിക്കുന്നുവൊ അവൻ സത്യവിശ്വാസത്തിനു എതിരായി പ്രവൃത്തിക്കുന്നു. എന്തെന്നാൽ മോക്ഷം ലഭിക്കുന്നതിനു അവശ്യം വേണ്ടതായ സഹായങ്ങൾ പ്രാർത്ഥന വഴിയെ ഒരുത്തൻ പ്രാപിക്കുകയുള്ളു എന്നു വിശുദ്ധ വേദത്തിൽ നിന്നു വെളിവാകുന്നു." മനുഷ്യനു പ്രാർത്ഥന ആവശ്യം ആണെന്നു സ്പഷ്ടംതന്നെ എന്തെന്നാൽ ദൈവീക വരപ്രസാദം കൂടാതെ നമുക്കു യാതൊരു പ്രവൃത്തിയും നിർവ്വിഘ്നം നിർവ്വഹിച്ചു കൂടാ.

"എന്നെ കൂടാതെ നിങ്ങൾക്കു ഒന്നും ചെയ്വാൻ കഴികയില്ല" എന്നു നമ്മുടെ രക്ഷിതാവു അരുളിച്ചെയ്തിട്ടുണ്ടു. താൻ അരുളിച്ചെയ്തിരിക്കുന്നതു "എന്നെ കൂടാതെ നിങ്ങൾക്കു ഒന്നും 'പൂർത്തിയാക്കുവാൻ' കഴികയില്ല" എന്നല്ല. പിന്നെയൊ, എന്നെ കൂടാതെ നിങ്ങൾക്കു ഒന്നും 'ചെയ്വാൻ' കഴികയില്ല എന്നത്രെ. ഇതിൽനിന്നു നാം മനസ്സിലാക്കേണ്ടതു നമ്മുടെ രക്ഷിതാവിന്റെ സഹായം കൂടാതെ നമുക്കു ഒരു സൽപ്രവൃത്തിയും 'തുടങ്ങുവാൻ'പോലും സാധിക്കുന്നതല്ല എന്നാണ. "പ്രസ്തുത സഹായംകൂടാതെ നന്മ ചെയ്യുന്നതിനുള്ള ഒരു വിചാരം കൂടിയും നമ്മിൽ ഉണ്ടാകുവാൻ കഴിയുന്നതല്ല" എന്നു ശു: പൌലൂസ നമ്മെ പഠിപ്പിക്കുന്നു. "ഞങ്ങളിൽനിന്നുതന്നെ എന്നപോലെ സ്വയമായി വല്ലതും സങ്കല്പിപ്പാൻ ഞങ്ങൾ പ്രാപ്തർ ആകുന്നു എന്നല്ല, ഞങ്ങളുടെ പ്രാപ്തി ദൈവത്തിൽനിന്നത്രെ" ൨ കോറി: ൩-൫ ഈ തത്വംതന്നെ വേദത്തിൽ അനേക ഭാഗങ്ങളിൽ ആവർത്തിച്ചു പറഞ്ഞിട്ടുണ്ടു. (൧ കോറി: ൧൨- ൩; ഫെസ: ൩൩- ൨൩). ഇവയെ അടിസ്ഥാനമാക്കി ഒരു വിശുദ്ധൻ പറയുന്നതാവിതു: ദൈവത്തിന്റെ സഹായം കൂടാതെ മനുഷ്യൻ ഒരു നന്മയും ചെയ്യുന്നില്ല. ഒരു ഗ്രന്ഥകർത്താവു പക്ഷിമൃഗാദികളെകുറിച്ചു വിവരിക്കുന്ന കൂട്ടത്തിൽ താഴെ കാണുന്നപ്രകാരം എഴുതിയിരിക്കുന്നു:—അവയുടെ രക്ഷയ്ക്കു വേണ്ടി സർവ്വശക്തൻ അവയ്ക്കു ചിറകുകൾ, നഖങ്ങൾ, വേഗത മുതലായവ കൊടുത്തിട്ടുണ്ടു; എന്നാൽ മനുഷ്യന്റെ രക്ഷ ദൈവം തന്നെ ആയിരിക്കണം എന്നുള്ള ഉദ്ദേശത്തോടുകൂടിയാകുന്നു അവനെ താൻ സൃഷ്ടിക്കുന്നതു; എന്നുതന്നെയല്ല, മനുഷ്യനു എന്തുതന്നെ ഉണ്ടായിരുന്നാലും, അല്ലെങ്കിൽ എന്തുതന്നെ നിറവേററുവാൻ ശക്തി ഉണ്ടായിരുന്നാലും ദൈവികവരപ്രസാദത്തിൽനിന്നു മാത്രമെ അതു വരുവാൻ പാടുള്ളു എന്നു ദൈവം നിശ്ചയിച്ചിരിക്കുന്നു. അതുകൊണ്ടു, തന്റെ സ്വന്തശക്തിമൂലം ആത്മാവിനെ രക്ഷിക്കുവാൻ മനുഷ്യൻ തീരെ അശക്തനാകുന്നു. ദൈവം തന്റെ സാധാരണ കരുണ കൊണ്ടു, തന്റെ വരപ്രസാദത്തിന്റെ സഹായത്തിനായി പ്രാർത്ഥിക്കുന്നവർക്കുമാത്രം അതിനെ നൽകുന്നു. ദൈവം ക്ഷണിക്കാതെ ഒരുത്തനും മോക്ഷത്തിങ്കലേക്കു അടുക്കുന്നില്ല. അഥവാ, ക്ഷണിച്ചാൽ തന്നെയും ദൈവീകസഹായംകൂടാതെ ഒരുത്തനും മോക്ഷത്തിനായി വേല ചെയ്യുന്നില്ല. പ്രാർത്ഥിക്കുന്നതു ആരൊ അവൻ ദൈവീകസഹായം പ്രാപിക്കയും ചെയ്യുന്നു. ഇത്രയും പറഞ്ഞതുകൊണ്ടു മുകളിൽനിന്നുള്ള സഹായംകൂടാതെ നമുക്കു യാതൊന്നും ചെയ്തുകൂടെന്നും ഈ സഹായം പ്രാർത്ഥിക്കുന്നതു ആരോ അവനു മാത്രമെ സാധാരണ പ്രാപ്യമാകുന്നുള്ളുഎന്നും വിശദമാകുന്നുണ്ടല്ലൊ. അതുകൊണ്ടു മോക്ഷം ലഭിക്കുന്നതിനു പ്രാർത്ഥന അത്യന്താപേക്ഷിതമാകുന്നു എന്നുള്ളതിനു എന്തൊരു സംശയമാണുള്ളതു?

(തുടരും.)

എം. പി. പീററർ.

## പത്രവരി അടച്ചവരുടെ പേരുവിവരം.

---

ആലുവാ തൃക്കുന്നത്തു സിമ്മനാരി പണിവകയ്ക്കു പള്ളികളിൽനിന്നും പിരിഞ്ഞുവരവു.

കുറുപ്പംപടി പള്ളിയിൽനിന്നും വരവു രൂപാ ൱൨൧. അണ ൨.
കോതമംഗലത്തു മർത്തോമ്മൻ ചെറിയ
പള്ളിയിൽ നിന്നും വരവു രൂപാ ൧൦൦
പള്ളിക്കര പള്ളിയിൽനിന്നും വരവു രൂപാ ൱൭

---

## പത്രവരി അടച്ചവരുടെ പേരുവിവരം.

| അവർകൾ | | രൂ. | ച. | കാ. |
|---|---|---|---|---|
| പാമ്പാടി കരിങ്ങണാമറ്റത്തിൽ ചാക്കോ | ,, | ൭ | ൧൪ | |
| റാന്നി മേനാത്തോട്ടത്തിൽ കുഞ്ചൻ | ,, | ൧ | | |
| അയിരൂർ തെക്കും തോട്ടത്തിലായ ഉമ്മൻകല്ലുങ്കൽ മൂത്തകുഞ്ഞു | ,, | ൨ | | |
| അയിരൂർ കെ. എൻ. ദാനിയേൽ | ,, | ൰ | | |
| പാകത്താനം പുല്ലാപ്പറമ്പിൽ ഗീവറു ഗീസു കത്തനാരു | ,, | ൰ | | |
| ടി. കൊയിപ്പ്രത്തു ചെറിയാൻ | ,, | ൧ | ൨൧ | |
| കുന്നംകുളം പുലിക്കോട്ടിൽ ചുമ്മാരു | ,, | ൧ | ൧൪ | |
| പഴഞ്ഞി പുലിക്കോട്ടിൽ ചെറിയ ചുമ്മാരു | ,, | ൨ | | |
| കുന്നംകുളം ചുങ്കത്തു ചുമ്മാരു ഇട്ടൂപ്പു | ,, | ൧ | ൧൪ | |
| ടി. കാഞ്ഞിരത്തുങ്കൽ ചാക്കു ഈനാശു | ,, | ൧ | ൧൪ | |
| ടി. ക്രൂശൂരു ഉട്ടൂപ്പു ഇയ്യാവു | ,, | ൩ | | |
| ടി. പുലിക്കോട്ടിൽ ചുമ്മാരു താരു | ,, | ൧ | ൧൪ | |
| ടി. കാഞ്ഞിരത്തുങ്കൽ ചാക്കു ഈനാശു | ,, | ൧ | ൧൪ | |
| ടി. തോലത്തു പൈനാച്ചു പാത്തു | ,, | ൰ | | |
| പൈങ്ങാമുക്കു പുലിക്കോട്ടിൽ ഉക്കുറു ഉക്കുറുക്കുട്ടി | ,, | ൧ | ൧൪ | |
| കുന്നംകുളം പനയ്ക്കൽ വറീതു ഇയ്യാക്കു | ,, | ൰ | | |
| ടി. പനയ്ക്കൽ താവു ഇയ്യാക്കു | ,, | ൰ | | |
| ടി. വറീതു താവു | ,, | ൧ | ൧൪ | |
| ടി. ചെറുവത്തൂര മാത്തുതാരു | ,, | ൭ | ൧൪ | |
| ടി. ചെറുകാക്കശേരി മാണിമാത്തു | ,, | ൰ | | |

---